പുസ്തകം ൩ ലക്കം ൧൦

൧൮൯൬-ാം ൧൦൭൨. തുലാം

# മലങ്കര

# ഇടവക പത്രിക

മാസം തോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ

പുകഴ്ച ചെയ്വാൻ സംഗതി വരരുതു.

(മാർ പൌലൂസ.)

## സംഗതിവിവരങ്ങൾ.

# കന്നിമാസത്തിൽ പത്രവരി അടച്ചവരുടെ പേരുവിവരം

| | അവർകൾ | രൂ | ച | കാ |
|---|---|---|---|---|
| ബ- കോട്ടപ്പടി ഈരുമല യൊസെപ്പകത്തനാർ | ,, | ൨ | ൧൪ | ൦ |
| ബ- ,, മഞ്ഞുമ്മെക്കുടി ശെമ്മാച്ചൻ | ,, | ൰ | ൦ | ൦ |
| കറിച്ചി പുതിയമഠത്തിൽ ചാണ്ടി ഇൻസ്പെക്ടർ | ,, | ൩ | ൨൩ | ൮ |
| ബ- മുളക്കുളത്തുപള്ളിയിൽനിന്നും | | ൧ | ൧൰ | ൮ |
| ബ- ,, മുറങ്ങക്കിൽ അച്ചൻ | ,, | ൧ | ൧൰ | ൮ |
| ബ- ,, പുത്തൂർ മക്കൊസു കത്തനാർ | ,, | ൧ | ൧൰ | ൮ |
| ബ- വെങ്ങോല പള്ളിയിൽനിന്നു | | ൧ | ൧൰ | ൮ |
| ബ- പള്ളിക്കര പള്ളിയിൽനിന്നു | | ൧ | ൧൰ | ൮ |
| കാഞ്ഞിരമററത്തു വടക്കെത്തുരുത്തെൽ കുഞ്ഞിപ്പാവു | ,, | ൧ | ൧൰ | ൮ |
| ,, ബ- പള്ളിയിൽനിന്നു | | ൧ | ൧൰ | ൮ |
| ,, കാടാപുരത്തു ഏലിയാസു | ,, | ൧ | ൦ | ൦ |
| ,, വന്മെലിൽ കുഞ്ഞയിപ്പ | ,, | ൧ | ൧൰ | ൮ |
| മുളന്തുരുത്തി ചാത്തുരുത്തിയിൽ കുഞ്ഞുവർക്കി | ,, | ൧ | ൧൪ | ൦ |
| ,, ചാലിൽ കൊച്ചുകോര | ,, | ൧ | ൧൪ | ൦ |
| ,, കാട്ടുമങ്ങാട്ടു ഉലഹന്നൻ | ,, | ൧ | ൦ | ൦ |
| ,, തുകലൻ കാച്ചപ്പള്ളിൽ ഇട്ടൂപ്പ | ,, | ൧ | ൧൪ | ൦ |
| ,, വടക്കെടത്തു വക്കി | ,, | ൨ | ൧൪ | ൦ |
| ബ- കണ്ടനാട്ടുപള്ളിയിൽനിന്നും | | ൧ | ൧൪ | ൦ |
| ,, കരൊട്ടുവീട്ടിൽ കൊച്ചയിപ്പുകോര | ,, | ൧ | ൦ | ൦ |
| ,, തുകലൻ കുഞ്ഞവിരാ | ,, | ൧ | ൧൪ | ൦ |
| ,, ,, കുഞ്ഞിപൌലൊസ | ,, | ൧ | ൧൪ | ൦ |
| ,, തുടിയൻകുഞ്ഞിപൌലൊസ | ,, | ൧ | ൧൪ | ൦ |
| ,, മട്ടമ്മെൽ അവിരാവക്കി | ,, | ൩ | ൨൧ | ൦ |
| ,, ബ- കരവട്ടു യൂയാക്കീം കത്തനാർ | ,, | ൧ | ൦ | ൦ |
| ബ- കഞ്ഞൂർ ന്നിരപ്പെൽ പള്ളിയിൽനിന്നും | | ൧ | ൧൰ | ൮ |
| എറണാകുളം തൊമ്മൻ വക്കീൽ | ,, | ൧ | ൧൪ | ൦ |
| ബ- തൃപ്പൂണിത്ത്ര പള്ളിയിൽനിന്നു | | ൧ | ൧൰ | ൮ |
| ,, പൊയികാട്ടിൽ അയിപ്പു വക്കി | ,, | ൧ | ൧൰ | ൮ |
| ,, വടയാട്ടിൽ വക്കി ഉലഹന്നൻ | ,, | ൧ | ൧൰ | ൮ |
| ,, നെടിയാത്തു പത്രൊസ | ,, | ൧ | ൧൪ | ൦ |
| ,, ബ_ കളരിക്കൽ സ്കറിയാകത്തനാർ | ,, | ൧ | ൧൰ | ൮ |
| ,, മൂക്കഞ്ചെരിൽ പുരവത്തു പൈലി | ,, | ൧ | ൧൰ | ൮ |
| ,, കണ്ടനാട്ടു പൈലൊ വക്കി | ,, | ൧ | ൧൰ | ൮ |
| തലയോലപ്പറമ്പു മലമേൽപുത്തൻപുരക്കൽമത്തായി | ,, | ൧ | ൧൰ | ൮ |
| ബ- ചെമ്പിൽ പള്ളിയിൽ നിന്നു | | ൧ | ൦ | ൦ |
| ,, മംഗലത്തു വക്കി | .. | ൧ | ൧൪ | ൦ |
| .. അക്കരപ്പാടത്തു മാത്തുള | .. | ൧ | ൦ | ൦ |
| കാഞ്ഞിരപ്പള്ളി പി- ജോൺ | ,, | ൨ | ൦ | ൪ |
| കിടങ്ങന്നൂർ പുത്തൻവീട്ടിൽ ചാക്കൊ മാത്തൻ | ,, | ൧ | ൦ | ൦ |
| കല്ലിശ്ശെരി പടിഞ്ഞാറെപ്പുരക്കൽ കൊച്ചുകുരുവിള | ,, | ൧ | ൧൪ | ൦ |
| കണ്ടംകുളം തോലത്തു വറീതു ഉതുപ്പ | ,, | ൧ | ൧൪ | ൦ |

# മലങ്കര ഇടവക പത്രിക

പുസ്തകം ൭]  ൧൦൮൭  തെശ്രീൻക്ദീം  (തുലാം)  [ലക്കം ൰

## മംഗളം.

മോക്ഷണ്യമൊക്കെ മറയത്തു കളഞ്ഞുകൊണ്ടി-
ഷ്ടാക്ഷേപമോടു പലമല്ലിരട്ടി ദുഷ്ടർ
കാംക്ഷിച്ചതൊക്കെ നിറവേററിയ യേശുനാഥൻ
സൂക്ഷിച്ചുകൊള്ളു കരുണാകണമേകണം മെ

തൃപ്പൂണിത്തുറെ നടയ്ക്കൽ പി. വക്കി

## മാർ ദീവന്നാസ്യോസ് സിമ്മനാരിയും സഭാതാരകയും.

താരകയുടെ പുതിയ പുറപ്പാടുകൾ ഞങ്ങൾ സ്നേഹപുരസ്സരം പറഞ്ഞ ആലൊചന ഗൌനിപ്പാൻ സഹജീവിക്കു തൃപ്തിയില്ലന്നു ഈ തുലാമാസത്തിലെ താരകയിൽ ഒരു റൊമ്മാക്കാരന്റെ വേഷം കെട്ടിച്ചു കൊണ്ടുവന്നിട്ടുള്ള ഒരു ലേഖനത്തിൽ നിന്നു അനുമാനിക്കേണ്ടിയിരിക്കുന്നു. ലേഖനത്തിന്റെ താല്പര്യം മാർ ദീവന്നാസ്യോസ് സിമ്മനാരിക്കു ആക്കാണ്ടെല്ലാം പങ്കുണ്ടെന്നാണ. പക്ഷെ എഴുത്തുകാരൻ അതിന്റെ വാസ്തവം അറിയാഞ്ഞിട്ടൊ അറിഞ്ഞിട്ടുണ്ടെങ്കിൽ വായനക്കാരെ തെററിക്കാനൊ ഈവിധം എഴുതിയതാണെങ്കിൽ ഒരുസമാധാനം രണ്ടിനും കൊള്ളാമെല്ലൊ.

മാർ ദീവന്നാസ്യോസ് സിമ്മനാരി സുറിയാനിക്കാരുടേതു തനിച്ചു തന്നെയാണ ഒട്ടും സംശയമില്ല. "നാലുകെട്ടിൽ മൂന്നു നിലയുള്ള" പഴയസിമ്മനാരി അന്യാധീനത്തിൽ ഇരുന്നിരുന്നകാലത്തു ഉണ്ടായ ആലോചനയുടെ ഫലവും ആണ് ഇതെന്നു താരകാലേഖകൻ അറിഞ്ഞിട്ടില്ലായിരിക്കും. ഇങ്ങനെ ആലൊചിച്ചിരിക്കുമ്പോൾ ബഃ നിധിയിരിക്കലച്ചനും വന്നുകൂടി പങ്കാകാമെന്നു ആവശ്യപ്പെട്ടപ്പോൾ അതിനു സമ്മതിച്ചു സിമ്മനാരിയോടടുത്തുള്ള ബംഗ്ലാവും സ്ഥലവുംകൂടി പൊതുവിൽ കടം വാങ്ങിച്ചു പണംകൊടുത്തു എഴുതി വാങ്ങിച്ചു. ഇങ്ങനെ വാങ്ങിച്ച പൊതുക്കടം രണ്ടവകാശികളും സമാവകാശത്തിൽ വീട്ടാതെ ഇവിടത്തെ ഭാഗം മിക്കവാറും വീട്ടുകയും മറെറ ഭാഗത്തേതു വീട്ടാതിരിക്കയും ചെയ്യുതുമൂലം വ്യവഹാരമുണ്ടായി നഷ്ടപ്പെടത്തക്ക സ്ഥിതിയിൽ വന്നപ്പോൾ 'ചരക്കിട്ടവൻ മുതുകിട്ടും' എന്നുള്ള സമ്പ്രദായത്തി

ൽ മാർ ദീവന്നാസ്യോസ മെത്രാപ്പൊലീത്താ അവർകൾ തന്നെ മറുഭാഗത്തെ കടം കൂടെ വീട്ടി എടുത്തു കടം വാങ്ങിച്ച വിതത്തിന്നു മുടക്കുകയും ഒരുവന്റെ കടം മറെറ വിതക്കാരൻ വീട്ടുകയും ചെയ്യു ശേഷം പിന്നയും പങ്കു പറവാൻ ബഃ നിധീരിക്കൽ കത്തനാർ അവർകൾക്കു ധൈര്യമുണ്ടാകുമെന്നു തോന്നുന്നില്ല. താരകയ്ക്കും ലേഖകനും എന്തും പറയാമെല്ലൊ.

ഇതും പോകട്ടെ. ബംക്ലാവിൽ താമസിച്ച ടി- കത്തനാർ മുതൽ പേർ ഇറങ്ങിപ്പോയതു എന്താണെന്നു അറിഞ്ഞിട്ടുണ്ടൊ. ആരും പിടിച്ചിറക്കിയതല്ലല്ലൊ. ഇതിൽ പങ്കുചേർന്നു വല്ലപ്രവൃത്തിയും നടത്തുന്നതിനെ വിരോധിച്ചു റൊമ്മാപാപ്പായും അദ്ദേഹത്തിന്റെ അഭിപ്രായത്തെ അനുസരിച്ചു അന്നത്തെ ഡെലഗാത്തും അതിനു അനുരൂപമായി ലവീഞ്ഞുമെത്രാനും അയച്ച കല്പനകൾ റോമ്മാപ്പള്ളികളിൽ വായിച്ചതു കേട്ടിട്ടില്ലായിരിക്കുമൊ. അഥവാ ആ ഭാഗത്തേക്കു മുതൽ മുടക്കുണ്ടെന്നൊ അവകാശമുണ്ടെന്നൊ തന്നെ വിചാരിക്കുന്നതായാലും ഒരു ട്രസ്റ്റ ഏല്പാട്ട ട്രസ്റ്റിന്റെ ഉദ്ദേശത്തിനു അനുരൂപമായി നടത്തുവാൻ വിസമ്മതിക്കുന്ന കക്ഷിക്കു എന്തുമാത്രം അതിന്മേൽ അവകാശമുണ്ടായിരിക്കുമെന്നു താരകാ ലേഖകൻ വല്ല വക്കീലന്മാരോടും ചോദിച്ചറിഞ്ഞു കൊള്ളട്ടെ.

കക്ഷിഭേദപ്പെട്ട ഒരു ബി. എ. കാരനെ വാദ്ധ്യാർ വേലക്കു നിയമിക്കാഞ്ഞകാര്യവും ഈ ലേഖകൻ വീണ്ടും എടുത്തു പറയുന്നുണ്ട. ഇതിനെപ്പററി വിസ്താരമായി മനോരമയിലും പത്രികയിലും സമാധാനം പറഞ്ഞിട്ടുള്ളതുകൊണ്ടു ഇപ്പോൾ ഒന്നും പറവാൻ ആവശ്യമില്ല.

ഈ ഭാഗം ആലോചിക്കുമ്പോൾ സിമ്മനാരിയുടെ കഴിഞ്ഞ റിപ്പോർട്ടിൽ പ്രസ്താവിച്ചിട്ടുള്ള സംഗതികളിൽ കമ്മട്ടിക്കാർ യഥാർത്ഥത്തിനു വിരോധമായ ഒരു വാക്കും പ്രയോഗിച്ചിട്ടില്ലെന്നു സ്പഷ്ടമായി അറിയാവുന്നതാണെന്നു മാത്രം പറഞ്ഞു തല്ക്കാലം വിരമിക്കുന്നു.

---

## ഒരു പ്രസംഗം

വഞ്ചിപ്പതില്ലൊരുവരും പുനരത്രയല്ല
നിന്ദിച്ചിടുന്ന ചിലരിപ്പൊഴുതിങ്ങു നമ്മെ
കുന്നിച്ചൊരീയഴൽ കളഞ്ഞിഹ കാത്തിടാനാ
നന്ദിച്ചു ദൈവമിനിയെന്നു തുണച്ചിടുന്നൊ.

„അപ്പോൾ കർത്താവു അവരോടു പറഞ്ഞു കണ്ടാലും പരിശന്മാരായ നിങ്ങൾ പാനപാത്രത്തിന്റെയും ഭക്ഷണപാത്രത്തിന്റെയും പുറം ശുദ്ധം ചെയ്യുന്നു. എന്നാൽ നിങ്ങളുടെ അകം പിടിച്ചുപറികൊണ്ടും ദുഷ്ടതകൊണ്ടും നിറഞ്ഞിരിക്കുന്നു"

യഹൂദ മര്യാദ പ്രകാരമുള്ള ഒരു വിരുന്നിലെക്കു ഒരു പരിശൻ നമ്മുടെ കർത്താവിനെയും ഉപാദ്ധ്യായർ, ന്യായശാസ്ത്രികൾ ഇവരൊടു

കൂടി ക്ഷണിച്ചിട്ടുണ്ടായിരുന്നു. അക്കാലങ്ങളിൽ കല്യാണപ്പന്തലിലേക്കു
കടക്കുന്നവർ വെള്ളം എടുത്തു തങ്ങളെത്തന്നെ ശുദ്ധം ചെയ്യേണ്ടതു
കൂടിയെതീരൂ എന്നുള്ള നിബന്ധനകളിൽ ഒന്നായിരുന്നു. വിരുന്നുടമ
സ്ഥൻ ക്ഷണിച്ചിട്ടുള്ള വിരുന്നുകാരിൽ ക്രിസ്തുവിനെ ഒഴിച്ചു ശേഷമു
ള്ളവർ തങ്ങളുടെ ആചാരങ്ങളനുസരിച്ച് ശുദ്ധം ചെയ്തു കർത്താവ്
അതു കൂടാതെ പന്തലിലേക്കു കടന്നു ഭക്ഷണത്തിനിരിക്കയും ചെയ്തു.
സ്നാനം കൂടാതെ ഭക്ഷണത്തിനിരുന്ന രക്ഷകനെ കണ്ടു പറിശൻ ആ
ശ്ചര്യപ്പെട്ടതിനാൽ ലൌകിക സംഗതികളെക്കൊണ്ടു സ്വർഗ്ഗീക സംഗ
തികളെ ഉപമിച്ചു കാണിക്കുന്നവനായ സർവേശ്വര പുത്രനായ യേശു
കല്പിച്ചിട്ടുള്ളതായ വാക്യങ്ങളിൽ ഒന്നാണ് ടി- വാക്യമെന്നു വേദപാ
രായണശീലന്മാരായ ഏവരും അറിഞ്ഞിരിപ്പാൻ ഇടയുണ്ടല്ലൊ. എ
ന്നാൽ ക്രിസ്തു ഒരു സന്ദർഭത്തിൽ ഇപ്രകാരം പറഞ്ഞതിന്റെ ഉദ്ദേശ്യം
എന്തായിരിക്കുമെന്നു നമുക്കൊന്നുവിചാരിക്കാം. അവിടെ കൂടപ്പെട്ടിട്ടു
ണ്ടായിരുന്ന ജനങ്ങൾ ദുഷ്ടന്മാരും പിടിച്ചുപറിക്കാരും ആയിരു
ന്നിട്ടും അവരുടെ പുറമെയുള്ള ഭക്തിവേഷത്താൽ ഇവയൊന്നുമില്ല
ന്നു അവർ ഭാവിച്ചിരുന്നു. എന്നാൽ മിശിഹാ സകല ഹൃദയങ്ങളുടെ
രഹസ്യങ്ങളെയും അറിഞ്ഞിരുന്നതുകൊണ്ടു ടി- ഉപമയെ അവ
ർക്കായി ഉപദേശിച്ചു. ഇതു ഇന്നു ഇങ്ങനെയുള്ള ഓരോരുത്തർക്കും പ
റ്റുന്നു.

കള്ളപ്രസംഗികളുടെ വാചാലതയാൽ തങ്ങളുടെ ഹസ്തങ്ങളെ
അംബരത്തിലേക്കു വിരുത്തിന്റെ ശേഷം രക്ഷ ലഭിച്ചവരായി
എത്രപേർ ഇന്നു തെളിയുന്നുണ്ട് ഇവരിൽ എത്രപേർ തമ്മിൽ അസൂ
യയുള്ളവരായിരിക്കുന്നു. എത്ര ദ്രവ്യാഗ്രഹികൾ, എത്രപേർ ഭർത്താക്ക
ന്മാരെ ഉപേക്ഷിച്ച് അന്യ പുരുഷന്മാരുമായി സ്വൈരസല്ലാപം ചെ
യ്യുന്നു. എത്രപേർ വാങ്ങിച്ചിട്ടുള്ളതില്ലെന്നുപറയുന്നു. എത്രപേർ മാതൃ
സഭയെ ഉപേക്ഷിച്ച് പുറംമാത്രം ശുദ്ധം ചെയ്തു എന്നു അവർ വിചാ
രിക്കുന്ന ഓരോ സഭകളിലേക്കു ഓടുന്നു. എത്രപേർ അദ്ധ്യക്ഷന്മാരെ
അനുസരിക്കാതിരിക്കുന്നു. ഇങ്ങനെയുള്ളവരെ നമ്മുടെ കർത്താവിനാൽ
കല്പിക്കപ്പെട്ടിട്ടുള്ള ഏതു വകയിൽ ചേർക്കണമെന്നു എന്റെ വായനക്കാ
രുതന്നെ തീർച്ചയാക്കിൻ.

ക്രിസ്തുവിൽ വിശ്വസിക്കുന്നവനെല്ലാം അവന്റെ എല്ലാപ്രവൃത്തി
കളിലും ക്രിസ്തു മുമ്പിലിരിക്കണമെന്നുള്ളതു നിരാക്ഷേപമായ ഒരു സംഗ
തിയാണല്ലൊ. ഈയിടെ പുറപ്പെട്ടിരിക്കുന്ന രക്ഷണീയസേനകൾ ക്രി
സ്തുവിന്റെ സ്വന്തം ജനങ്ങൾ എന്നു തങ്ങൾ തന്നെ ഘോഷിക്കാറുള്ള
ഈ കൂട്ടർ എന്തുമാത്രം അദ്ദേഹത്തെ കൈക്കൊള്ളുന്നു എന്നു നമുക്കു നോ
ക്കാം (൧) ആത്മാവിൽനിന്നും വെള്ളത്തിൽ നിന്നും വീണ്ടും ജനിക്കാ
ത്ത ഒരുവനും സ്വർഗ്ഗരാജ്യത്തിലേക്കു കടക്കയില്ലെന്നും (൨) സ്ത്രീകൾ
സഭയിൽ തല മൂടിയിരിക്കണമെന്നും സ്ത്രീകൾ സഭകളിൽ മിണ്ടാതി
രിക്കട്ടെ എന്തെന്നാൽ അനുസരിച്ചിരിപ്പാനല്ലാതെ പറവാനനുവാദമി
ല്ലെന്നും മറ്റുമുള്ള വേദവാക്യങ്ങൾക്കു വിപരീതമല്ലയൊ ഇവരാൽ ചെ

യപ്പെടുന്നതു. എന്നെ സ്നേഹിക്കുന്നവൻ എൻെറ കല്പനകളെ പ്രമാണിക്കുമെന്നുള്ള വാക്യത്തിനു നിവൃത്തി വരുത്തുന്ന കൂട്ടർ ഇവരൊ? മാമ്മൂദീസാ, കുറുബാന ഇതൊന്നും രക്ഷക്കു ബാധകമായി വരുന്നതല്ലെന്നു ഘോഷിക്കുന്ന ഇവർ കഴിഞ്ഞ ഒരു ഞായറാഴ്ചയിൽ കോട്ടൂരു കത്തനാരവർകളിൽനിന്നും കുബാന കൈക്കൊണ്ടതു ഇവടങ്ങളിൽ അവരുടെ കല്പിതത്താൻ സ്ഥാനംവഹിക്കുന്ന ടി നവീകരണ പട്ടക്കാരൻെറ പ്രേരണയാലൊ ജനങ്ങളെ വശീകരിക്കേണ്ടതിനൊ എന്തെന്നറിയുന്നില്ല. കത്തനാരവർകൾ നാകുഡുംബം ഏകദെശം ഒന്നു രണ്ടു പ്രാവശ്യം രക്ഷയിൽ ചാടിയ ആളാണ. ഇപ്പൊൾ വീരവാദത്തിനു കുറവില്ലെങ്കിലും മേല്പട്ടക്കാരെയും തൻെറസഹപാഠികളായ കത്തനാരന്മാരെയും എന്നു വേണ്ടാ ഏതൊ കാരണവശാൽ രസമില്ലാത്ത ഏവരെക്കുറിച്ചും പൊതുജനസഭയിൽവച്ചു നിന്ദിക്കുന്നതു രക്ഷയ്ക്കടുത്തവരുടെ മുറയൊ? ഇദ്ദേഹത്തെ നവീകരണക്കാർ വെറുക്കുന്നതിനൊടുകൂടി സത്യവിശ്വാസസഭയിലെ പ്രധാനഅംഗങ്ങളുടെ പിൻവാഴ്ചക്കാരായ ചില കൊള്ളാവുന്നവർ സാദരം പട്ടക്കാരനെ സൈന്യസമേതം സ്വീകരിച്ചു വരാറുള്ള ഉദ്ദേശത്തിനു വിപരീത ഫലം പുറപ്പെടുവിക്കരുതെന്നു ഇനിക്കിപ്പോൾ പറയാതിരിപ്പാൻ നിവൃത്തിയില്ല. അച്ചൻെറ ഉദ്ദേശ്യം ക്രിസ്തുവിനെ ഉദ്ദേശിച്ചെങ്കിൽ നന്നുതന്നെ എങ്കിലും ഞാൻ മുമ്പെ പ്രസ്ഥാവിച്ചതുപോലെ ക്രിസ്തുവിനു അനുസരണക്കേടു വല്ലതും ഉണ്ടായിട്ടുള്ളതായി വായിച്ചിട്ടില്ലല്ലൊ. പിന്നെ ഠരം ഉദ്ദേശ്യം രക്ഷണീയ സൈന്യ പ്രചാരം വരുത്തുന്നതിനൊ? തനിക്കു ഒരു സൈന്യത്തെ ശേഖരിക്കുന്നതിനൊ? ഏതായാലും ആത്മലാഭമായാലും മററു ലാഭമായാലും ലാഭം വേണ്ടതു തന്നെ. ഈ അവസരത്തിൽ ഇതിനു ചേരുന്നതായ ഒരു നല്ല കഥയുള്ളതിനെ ഇവിടെ പ്രസ്ഥാവിക്കുന്നതു ചിതമെന്നു കരുതുന്നു.

അറെബ്യയായിൽ നവീനബസ്സാർ എന്ന സ്ഥലത്തിനു സമീപം ഒരറബിപെരുങ്കള്ളൻ ഉണ്ടായിരുന്നു. ഇയാൾ ദേവസദനങ്ങളിൽനിന്നും ഗൃഹങ്ങളിൽനിന്നും മോഷ്ടിച്ചും വഴിപോക്കരെ ഉപദ്രവിച്ചും അനേകം മുതൽ സമ്പാദിച്ചതിനെ ദുർമ്മാർഗ്ഗമായി ചിലവഴിച്ചു പൊന്നു. ഒരിക്കൽ ഈ ചോരൻ ഒരു പീടികയിൽനിന്നും ൫ രൂപായുടെ ഒരു നോട്ടു മൊഷ്ടിച്ചുംകൊണ്ടു ജാരനായി തൻെറ പതിവുകാരിയുടെ വീട്ടിലെക്കു പൊകുമ്പൊൾ പൊലീസുകാർ തൊണ്ടിയൊടുകൂടി പിടിച്ചു മജിസ്ത്രേട്ടിൽ ഏല്പിക്കുന്നതിനിടയായി. വിചാരണ ദിവസം തനിക്കു വേണ്ടി വാദിക്കുന്നതിനു ആ കൊടതി കാത്തുനിൽക്കയല്ലാതെ വെറൊരു തൊഴിലുമില്ലാത്ത ഒരു വക്കീലിനെ ഏല്പെടുത്തി. വിചാരണ ദിവസം മജിസ്ത്രേട്ടു ഹാജരായി വാദിയെ വിസ്തരിച്ചതിൻെറ ശേഷം വാദി ഭാഗം ൧-ം ൨-ം സാക്ഷികളെ വിസ്തരിച്ചു. അവരിൽ ൧ാം സാക്ഷി അടുത്തുള്ള ചന്തയിലെക്കു ചക്കരവാങ്ങാൻ പോകുമ്പോൾ പ്രതി നോട്ടെടുക്കുന്നതായി കണ്ടു എന്നും ൨ാമൻ തേങ്ങാ വാങ്ങാനായി പൊകുമ്പോൾ പോലീസുകാർ പിടിച്ചു തൊണ്ടി അവനിൽനിന്നും എടുക്കുന്ന

തായി കണ്ടു എന്നും മൊഴി കൊടുത്തു. കോൎട്ടിലെ അനുവാദപ്രകാരം പ്രതിഭാഗം വക്കീൽ പ്രതി നോട്ടെടുത്തിട്ടില്ലെന്നും ചക്കരയും തേങ്ങായും തമ്മിൽ നല്ലവണ്ണം ചേരുന്നതുകൊണ്ടു സാക്ഷികൾ പറഞ്ഞൊത്തു വന്നതുപൊലെയിരിക്കുന്നതിനാൽ സാക്ഷികളുടെമൊഴി വിശ്വാസയൊഗ്യമല്ലെന്നും എടുത്തിട്ടുണ്ടെന്നു വാദിപറയുന്ന നോട്ടൊടുകൂടി എഴുനൂററിച്ചിലവാനം രൂപാ ഉണ്ടായിരുന്നെന്നും വാദിതന്നെ സമ്മതിക്കുന്നു. പ്രതിക്കു മൊഷ്ടിക്കണമെന്നു വിചാരമുണ്ടായിരുന്നെങ്കിൽ അതും എടുക്കാമായിരുന്നു അഥവാ പ്രതി ആ അഞ്ചു രൂപായുടെ നൊട്ടെടുത്തിട്ടുണ്ടെങ്കിൽ അതു മൊഷണം ചെയ്യണമെന്നുള്ള വിചാരത്തൊടല്ലെന്നും വയററുപിഴപ്പിനാണെന്നും അതുകൊണ്ടു പ്രതിയെ കൊടതി വിട്ടയക്കെണ്ടതാണെന്നും വാദിച്ചപ്പൊൾ നമ്മുടെ കള്ളൻ കരയുന്നതിനു കാരണമെന്തെന്നു മജിസ്ത്രേട്ടു ആവശ്യപ്പെട്ടതിനു പീടികയിൽ ൧൦൦ൽ ച്ചിലവാനം രൂപാ നോട്ടൊടു കൂടി ഉണ്ടായിരുന്നതു എനിക്കു എടുക്കാൻ കഴിഞ്ഞില്ലല്ലൊ എന്നു വിചാരിച്ചു കരകയാണെന്നു മറുപടി പറഞ്ഞു. ശ്രവണാരുന്തുദമായ ഈ വാക്കുകൾ മജിസ്ത്രേട്ടു കേട്ടയുടനെ കട്ടകള്ളനും കോൎട്ടു അലങ്കൃതപ്പെടുത്തിയ ൦രം വക്കീലിനും പിടിപ്പതു സമ്മാനിച്ചയച്ചു.

ഇങ്ങനെ അബദ്ധങ്ങളെ സുബദ്ധങ്ങളാക്കുന്നതിനു വേഷം കെട്ടി പുറപ്പെട്ടിരിക്കുന്നവൎക്കു ഇപ്പൊൾ പലവിധത്തിലും മനുഷ്യരെ വഞ്ചിക്കാമെങ്കിലും ഒന്നിൽ പിടിപെടുമെന്നുള്ളതു ഓൎമ്മയായിരിക്കട്ടെ. അന്നു അച്ചനെന്നൊ കപ്പിയാരെന്നൊ ഇന്നടത്തെല്ലാം വല വെച്ചെന്നൊ ഭാവിക്കാമെങ്കിലും ന്യായസിംഹാസനത്തിന്മെൽ വാഴുന്ന രാജാതിരാജന്റെ ശോഭയുള്ള കടക്കണ്ണിന്റെ ഒരു കടാക്ഷത്താൽ കള്ളിപുറത്തു ചാടിപ്പൊകുമെന്നുള്ളതു ഒരു പുതിയ അറിവല്ലല്ലൊ. ആയതിനാൽ പ്രിയമുള്ളവരെ നിങ്ങൾ വെള്ളതേക്കപ്പെട്ട ശവക്കല്ലറപോലെ പുറം ശുദ്ധിവരുത്തി കപടഭക്തികാരാകാതെ അകത്തിരിക്കുന്ന വെളിച്ചത്താൽ ഗ്ലോബ് എങ്ങനെ പ്രകാശിക്കുന്നുവൊ അതിന്മണ്ണം നല്ലതായ ഫലങ്ങൾകൊണ്ടു അകം ശുദ്ധീകരിക്കുന്നെങ്കിൽ അവരിൽ എവിടെയും ആ ഫലങ്ങൾ ശോഭിക്കും.

എന്നു ആ. ലീ. കോ.

---

"പുനരൈക്യത"

ഈ തലവാചകം റോമ്മായിലെ ശുദ്ധ: പാപ്പാ സകല ക്രിസ്തീയ വകുപ്പുകാൎക്കും അയച്ച ഒരു സൎക്കുലർ കത്തിൽ കാണപ്പെടുന്ന ഒരു സംഗതിയാകുന്നു. അതിന്റെ സാരം നോക്കുമ്പൊൾ ക്രിസ്ത്യാനികൾ എല്ലാവരും ഒരിക്കൽ തന്നൊടു ഐക്യതപ്പെട്ടിരുന്നു എന്നും പിന്നീടു വേർപിരിഞ്ഞുപോയതാണെന്നും തോന്നും. ഇതിന്റെ യഥാൎത്ഥം ഏതു പ്രകാരമെന്നു കാണിപ്പാനായിട്ടാകുന്നു താഴെ പറവാൻ പോകുന്നതു.

ഐക്യത നന്നും ബലമുള്ളതും തന്നെയല്ലൊ. എന്നാൽ റോമ്മായൊടുള്ള ഐക്യത റോമയ്ക്ക ഭാവഭേദം വരുന്നതുവരെക്കും അസാദ്ധ്യമാണ. പാപ്പായുടെ മതം എന്തെന്നാൽ: ഒരു കെട്ടിടം അതിന്റെ അസ്തിവാരത്തിന്മെൽ ഉറച്ചിരിക്കുന്നപ്രകാരം സഭ ശുദ്ധ: പത്രൊസിന്മെൽ ഉറച്ചിരിക്കുന്നു. ഭൂമിയിൽ മിശിഹായുടെ വികാരിയായിട്ട സഭ അവനെ നിശ്ചയിച്ചിരിക്കുന്നു. അവനു സർവ്വാധിപത്യവും നല്കിയിരിക്കുന്നു. മശിഹാ ശുദ്ധ പത്രൊസിനും മറെറ ശ്ലീഹന്മാർക്കും കെട്ടുകയും അഴിക്കയും ചെയ്യുന്ന അധികാരം കൊടുത്തിട്ടുണ്ട. ആയ്ത എന്തെന്നുവച്ചാൽ: നീതിപാലനം. എന്നാൽ സ്വർഗ്ഗരാജ്യത്തിന്റെ താക്കൊൽ ശുദ്ധ പത്രൊസിനുമാത്രമെ കൊടുത്തിട്ടൊള്ളു. തനിക്കുമാത്രമെ സഭയെ മെല്ലാനുള്ള അധികാരം നൽകീട്ടുള്ളു. ശുദ്ധ: പത്രൊസിനുള്ള ഈ അധികാരം തന്റെ പിൻതുടർച്ചക്കാരായ റോമ്മാ പൊന്തിപ്പന്മാർ അവകാശപ്പെട്ടുത്തിയിരിക്കുന്നു. റൊമ്മാപൊന്തിപ്പന്മാർ ശുദ്ധ പത്രൊസിന്റെ പിൻഗാമികളായിരിക്കകൊണ്ട തന്റെ സർവ്വാദ്ധ്യക്ഷതയ്ക്കും പൂർണ്ണ സ്വാധീന അധികാരത്തിനും അവകാശപ്പെടുന്നപ്രകാരം തന്നെ മററു അദ്ധ്യക്ഷന്മാർ മറെറ ശ്ലീഹന്മാരുടെ പിൻഗാമികളായികൊണ്ട അവരും യഥാക്രമമായി അധികാരത്തിന്നു അവകാശികൾ ആകുന്നു. ജനങ്ങളുടെ നേററിയായ ഇടയന്മാരും ആകുന്നു. മറെറ അദ്ധ്യക്ഷന്മാർക്കു റോമ്മാ പൊന്തിപ്പിന്മെൽ യാതൊരധികാരവും ഇല്ലന്നു മാത്രമല്ല തന്നൊടു യൊജ്യതയായി ഇരിക്കയും വേണം. മൂലകെട്ടിടത്തിനു അസ്തിവാരമായ തന്നിൽനിന്നു വേർപെട്ടാൽ അവരുടെ അധികാരം ശൂന്യമായിപ്പോകും. മററു അദ്ധ്യക്ഷന്മാർ എല്ലാവരും കൂടി ചെന്നാലും റൊമ്മാപാപ്പായുടെ അധികാരത്തെ നിരാകരിപ്പാൻ കഴിയുന്നതല്ല. അതുകൊണ്ടാണ എല്ലാവരും തങ്ങളുടെ ശുദ്ധീകരണത്തിനും രക്ഷയ്ക്കും വെണ്ടി ആപ്പൊസ്തൊലിക്ക മഹായിടവകയായ ഈ ഏക സഭയൊടു പൂർണ്ണ സംസർഗ്ഗവും താഴ്മയുമുള്ള കീഴ്വഴക്കവും ഉണ്ടാകേണ്ടതു. ഇവകളാകുന്നു പാപ്പായുടെ അവകാശപ്രസ്താവം. ഈ സ്വയൊക്തികൾ ഒക്കയും ശരിയൊ? ഇവ കേട്ടാൽ എത്ര ധിക്കാരവും നാണം കെട്ടവയും വേദോക്തിവിരുദ്ധവുമായ അഹങ്കാരമാണെ എന്നു പ്രഥമ ദൃഷ്ട്യാ ഏവനും തോന്നിപ്പൊകുന്നതാണ. ശുദ്ധ പത്രൊസിന്നു റൊമ്മാ ഇടവകയൊടു യാതൊരു സംബന്ധം ഉണ്ടെന്നുള്ള സാരമായ സംഗതിക്കു യാതൊരു തെളിവും പ്രസ്താവയൊഗ്യമായിട്ടില്ല. മറിച്ചു സംശയത്തിൽ മുങ്ങി നില്ക്കുന്നു. എന്നാൽ ഈ വമ്പുകളൊക്കയും വാസ്തവമെന്നിരുന്നാൽ അവ ഒരുവേള വെദപ്രകാരവും ചരിത്ര പാരമ്പര്യ പ്രകാരവും അന്ത്യോഖിനു പറയാം. അവിടെ ശുദ്ധ പത്രൊസു പൊയി സിംഹാസനം സ്ഥാപിച്ചു ഏഴുവർഷം ഭരിച്ചശെഷം ഏവദ്യൂസിനെ മെത്രാനായി നിയമിച്ചപ്രകാരം റൊമാ സഭയും സമ്മതിക്കുന്നുണ്ടല്ലൊ. തല്ക്കാലം ഇവ അങ്ങിനെ ഇരിക്കട്ടെ. മെൽവിവരിച്ച വമ്പുകൾ ഒക്കയും കെട്ടിമെടഞ്ഞു ഉണ്ടാക്കിയതു എപ്പൊൾ എങ്ങിനെയുള്ളതെന്നു നമുക്കു തിരക്കാം. ഏതെല്ലാം കള്ളകല്പിതകൾ വകഞ്ഞുകെട്ടിയുണ്ടാക്കിയാലും ചരിത്രം എന്ന ഒ

രു ദുർഘടം പാഷാണ്ഡിയായി തലപൊക്കിപ്പിടിച്ചുകൊണ്ടു നില്ക്കുന്നു. മശിഹാകാലം ഓരായിരം അഞ്ഞൂറും മെൽവിവരിച്ച ധീരത കൂടിയ അഹങ്കാരഭാവങ്ങൾ ഒന്നും പുറപ്പെടുവിച്ചിട്ടില്ലന്നു സമ്മതമായ പല സാക്ഷികളും പറവാനുണ്ടു- മഹാനെന്നും പുണ്യവാനെന്നും തന്റെ അറിവും ഭക്തിയും താഴ്മയുംകൊണ്ടു വിളിക്കപ്പെട്ടിരിക്കുന്ന ഗ്രെഗോറിപാപ്പാ ഈ വകയ്ക്കു നെരെ വിരൊധി ആയിരുന്നു. അദ്ദെഹം പറയുന്നതാവിതു: „സാധാരണ ആചാൎയ്യൻ എന്നു വല്ലവനും താനെ പറകയൊ പറയപ്പെടുവാൻ ആഗ്രഹിക്കയൊ ചെയ്യുന്നവൻ തന്റെ നിഗളത്താൽ അന്തിക്രിസ്തുവിൻപിൻഗാമിയാണന്നു ഞാൻ ഉറപ്പായി പറയുന്നു. എന്തന്നാൽ അവൻ നിഗളം മൂലം ശെഷംപെരെക്കാൾ മുമ്പനാകുവാൻ ആഗ്രഹിക്കുന്നു, ആഗമാന സഭയുടെ ഏകതലവൻ മിശിഹായാകുന്നു”.. ഗ്രെഗോറി തന്നെത്താൻ „ദൈവദാസന്മാരുടെ ദാസൻ” എന്നു പെരെഴുതിയതു ഇന്നും നടന്നു വരുന്നു- ഇതുണ്ടായതു ആറാം ശതാബ്ദാവസാനത്തിൽ എന്നു ഓൎത്തുകൊള്ളണം

എന്നാൽ റൊമ്മാ മെത്രാന്മാരുടെ അപഹരണത്തിൻ അസ്തിവാരം എങ്ങിനെ ഉത്ഭവിച്ചു എന്നു കൂടെ കെൾക്കണം- സെവായിൽ മെത്രാനായ ഇസിഡൊറിന്റെ പേർ വച്ചു പെക്കത്തൊർ എന്നൊ മെക്കാത്തൊർ എന്നൊ ഒരു പിഴയാളി മുൻപാപ്പാമാൎക്കു മെല്ക്കോണിച്ച പതവികൾ ഒക്കെയും ഉണ്ടെന്നു കൃത്രിമ ക്രെത്തുകൾ ഒമ്പതാം ശതാബ്ദാവസാനത്തിങ്കൽ നിൎമ്മിച്ചുണ്ടാക്കി. പാവിയ്യാ മെത്രാനായ എന്നൊധിയൂസിനെപ്പോലെ ചില ജളമതികൾ സ്തുതിപാഠനം ചെയ്തിട്ടുണ്ടു- നാം വെദവാക്യങ്ങളെ ആധാരമാക്കുന്നു എങ്കിൽ ശ്ലീ: പത്രൊസിനു മറെറ ശ്ലീഹന്മാരിൽ മെല്ക്കോയ്മ ഉണ്ടായപ്രകാരം കാണുകയില്ല- അവരെക്കുറിച്ചു പറയുന്നതു, ശിഖരങ്ങൾ, സഹോദരന്മാർ, പന്ത്രണ്ടുസിംഹാസനങ്ങളിൽ ഇരിക്കുന്നവർ പന്ത്രണ്ടു നക്ഷത്രങ്ങൾ, എന്നുവെണ്ടാ അവരിൽ വല്ലവനും വലിയവനാകണമെന്നുള്ള വിചാരംതന്നെ മശിഹാ ധിക്കരിക്കയും വിസമ്മതിക്കയും ചെയ്യുന്നു. „നിങ്ങൾ മനംതിരിഞ്ഞു ശിശുക്കളെപ്പൊലെ ആയിരുന്നില്ല എങ്കിൽ സ്വൎഗ്ഗരാജ്യത്തിൽകടക്കയില്ല, ആകയാൽ ഈ ശിശുവിനെപ്പൊലെ തന്നെത്താൻ താഴ്ത്തുന്നവൻ ആരൊ അവൻ സ്വൎഗ്ഗരാജ്യത്തിൽ ഏറെ വലിയവനാകുന്നു. (മത്താ- ൧൮- ൪)

എന്നാൽ മത്തായി ൧൬- ൧൮-ൽ ശ്ലീഹ പത്രൊസിന്റെ മെൽവിചാരണയ്ക്കു തെളിവായി എടുത്തു പറയുന്നുണ്ടു. ആ പാറ പത്രൊസ എന്നാണ- പത്രൊസ ഒരു കല്ലാകുന്നു പാറ ഇളക്കമില്ലാത്തതും ഉറപ്പുള്ളതും ആകുന്നു- ഈ പാറമെൽ എന്നു പറയാതെ „നിന്റെ മെൽ” എന്നുപറഞ്ഞിരിക്കുന്നു- സഭയുടെ അടിസ്ഥാനകല്ലു യുഗങ്ങളുടെ പാറയായ മിശിഹാ ആകുന്നു- അങ്ങിനെ ഹിപ്പൊമെത്രാനായ സെന്ത ആഗസ്തീനും സെന്ത ജെറൊമും സാക്ഷിക്കുന്നു- പത്രൊസ കഥയില്ലാ പാറയാകുന്നു- അതുകൊണ്ടാണ മെൽഎഴുതിയ വാക്യത്തിനു അഞ്ചുവാക്യം താഴെ ‘ഉതെപ്പുകല്ലു’ ‘സാത്താൻ’ എന്നു പത്രൊസിനെ വിളിക്കുന്നതു പത്രൊസിന്റെ മൂന്നു പ്രാവശ്യത്തെ നിഷെധം ഓൎത്താൽ ആരു അ

വനെ പാറ എന്നു പറയും. ശ്ലൂ: പൌലൂസ "വെക്കപ്പെട്ട അടിസ്ഥാന മല്ലാതെ വേറെ അടിസ്ഥാനമില്ല"ന്നു പറകയും പത്രൊസിനെ ശാസിക്കയും ചെയ്യുതു വിചാരിക്കുമ്പോൾ തനിക്കു മേലദ്ധ്യക്ഷതയുണ്ടെന്നു എങ്ങിനെ പറയാം. താക്കൊലുകൾ എന്നു പറഞ്ഞിരിക്കുന്ന വാക്കു ഉപമാൎത്ഥം ആണല്ലൊ. വാതിൽ എന്ന അൎത്ഥം കൊള്ളും. ശ്ലൂദ്ധ: പത്രൊസ യഹൂദക്കും പുറജാതികൾക്കും ക്രിസ്ത്യാനിമതത്തിൽ വാതിൽ ആദ്യമായി തുറന്നപ്പോൾ അതു നിവൃത്തിച്ചു. അങ്ങിനെ ഇരിക്കുമ്പൊൾ രക്ഷ കിട്ടുന്നതിനുള്ള വഴി റോമ്മാസഭയൊടു യോജിക്കുന്നതല്ല, സഭയുടെ ശിരസ്സും അസ്ഥിവാരവും ആയ മിശിഹായൊടുള്ള യോജ്യതയാണെന്നു എല്ലാ ക്രിസ്ത്യാനി ശാഖക്കാരും ധരിച്ചിരിക്കെണ്ടതാണെ.

പത്രാധിപരെ, ദീപികാലേഖകനും നിങ്ങളും തമ്മിൽ ഉള്ള വാദത്തിൽ നിങ്ങൾ കാതൊലിക്കായുടെ കാൎയ്യം പറയുന്നുണ്ടെങ്കിലും, യഥാൎത്ഥമായ പേരു മൽപ്രിയാനാ ആണെല്ലൊ ആയ്തു ആറാം ശതാബ്ദംതൊട്ടു ആരംഭിച്ചതാണെല്ലൊ പതിമൂന്നിൽ ഗ്രഗൊറിയൊസ അബുൽ പരാതി ഈ സ്ഥാനത്തിൽ ആയിരുന്നു. * ദീപികാലേഖകനൊ ചെമ്പു തെളിഞ്ഞ ചില വാക്കുകളും ബീഭത്സമായ ചില ലത്തീൻ ഗ്രന്ഥകൎത്താക്കന്മാരുടെ പെരുകളും പ്രകടിപ്പിക്കുന്നതു കൊണ്ടു അയാളൊളം ചരിത്രപാരായണന്മാർ ഇല്ലെന്നാണല്ലൊ ഭാവം. നിങ്ങൾ ഒപ്പത്തിനൊപ്പവും മിച്ചവും കൊടുത്തതിൽ വച്ചു സന്തൊഷിക്കുന്നു. അതുകൊണ്ടു നമ്മുടെ റൊമ്മാസഹൊദരന്മാരും മറ്റു ആക്ഷെപകാരും തൻപല്ലിൽ കുത്തിനാറാതെ സഹൊദര പ്രീതിയൊടെ ഇരിപ്പാൻ പഠിക്കട്ടെ. കണ്ണാടിവീട്ടിൽ പാൎക്കുന്നവർ മററവരെ കല്ലെറിയരുതല്ലൊ. സഹൊദരർ ഐകമത്യമായിരുന്നാൽ അഹറൊന്റെ ആപാദചൂഡം ഒലിച്ച സുഗന്ധതൈലം മൂക്കിനും മനസ്സിനും ആനന്ദവും ആഹ്ലാദവും കൊടുക്കയും ചുററുമുള്ളവൎക്കു അങ്ങിനെതന്നെ ചെയ്യുന്നു- അങ്ങിനെ ആയാൽ നമ്മെ ചുററിയിരിക്കുന്ന ജാതികളെ നമ്മുടെ മാധുൎയ്യമാധുൎയ്യവും രുചിപ്പിക്കാം. നായ്ക്കളെപ്പൊലെ കടിച്ചുമുറ്റമ്മി കീറുന്നതായാൽ അങ്ങും ഇങ്ങും വ്യസനിപ്പാനും സമാധാനം ഇല്ലാതാവാനും ഇടവരുമല്ലൊ- നാം ദിനംപ്രതി അപെക്ഷിക്കു- അപ്രകാരം മിശിഹായുടെ രാജ്യം ഇന്ത്യായിൽ നിറവെററുവാൻ യത്നിച്ചാൽ തങ്ങൾക്കും മററുള്ളവൎക്കും എത്ര ആനന്ദവും ഭാഗ്യവും വരുത്തുന്നതാകുന്നു- ഇതിനു ആമ്മീൻ ചൊല്ലുമെന്നു വിശ്വസിക്കുന്നെൻ.

ദായാദി.

* കിഴക്കെ പ്രിമാത്ത് അല്ലെങ്കിൽ മൽപ്രിയാനാ ആദ്യം അൎമ്മീനിയായുടെ അതൃത്തികരികെ പതാരീസാ എന്ന പട്ടണത്തിലും പിന്നെ മെസൊപൊത്തൊമ്യ നഗരമായ മോസലിനു സമീപത്തുള്ള ശുദ്ധ മത്തായിയുടെ ആശ്രമത്തിൽ അധിവാസമായി.

## രക്ഷാ സൈന്യക്കാർ

പ്രിയപത്രാധിപരവർകളെ നമ്മുടെ സമുദായത്തിൻെറ പ്രധാനഅംശവും മുഖ്യശാഖയുമായിരിക്കുന്ന പടക്കെദേശക്കാരുടെ അപേക്ഷയിന്മേൽ അ. വെ. പെ. ബ. മെത്രാച്ചൻ തിരുമനസ്സുകൊണ്ടു കല്പിച്ചു ആശീർവ്വാദ സമേതം ഞാനും കൂട്ടുവേലക്കാരനായ യോസെഫ് ഉപദേശിയുംകൂടി കന്ദാകുളങ്ങര മുതലായ സ്ഥലങ്ങളിൽ സഞ്ചരിച്ചശേഷം ദൈവകൃപയാൽ അധികസുഖക്കേടുകൾ ഒന്നുംകൂടാതെ മടങ്ങി സ്വദേശത്തിൽ എത്തിയപ്പോൾ "വൃച്ഛയില്ലാത്ത സ്ഥലത്തു എലി ഗന്ധർവ്വൻ" എന്നപഴമൊഴി കണക്കെ ഇതാ ജടയും മുടിയും വളർത്തി പാളത്താറു, പട്ടുചട്ട, ചടകെട്ടു മുതലായതും ചുട്ടുമുറുക്കി കാവി വസ്ത്രവും ധരിച്ചു ഒട്ടു പുറകിൽ കുടുമ്മിയുമായി "ഹരിച്ചൂണീയവേന" യെന്നുംപറഞ്ഞു ഒരു ചെന്നായിക്കൂട്ടം എവിടെ നിന്നോ വന്നിറങ്ങി ലഹള തുടങ്ങിയിരിക്കുന്നു. പക്ഷെ ഇവർ ഇഹലോകത്തിൽനിന്നു തള്ളപ്പെട്ടു അധോലോകത്തേക്കു യാത്രചെയ്യുവരായാലും വേണ്ടതില്ല, "വരിക ഞാൻ എൻെറമെത്തയെ മൂറുകൊണ്ടും ചെന്നിനായകം കൊണ്ടും ഇലവങ്ങത്തൊലി കൊണ്ടും സുഗന്ധീകരിച്ചിരിക്കുന്നു. നമുക്കു ഉഷസ്സുവരെയും സ്നേഹങ്ങൾ കൊണ്ടു തൃപ്തിപ്പെടാം. എന്തെന്നാൽ പുരുഷൻ ഭവനത്തിൽ ഇല്ല അവൻ ദൂരയാത്രയായി പോയിരിക്കുന്നു" (സുഭാ-൭-൧൭-൧൯) എന്നു പറയുന്നവളായി മഹാവേശ്യയുടെ പെൺപുത്രിയും കൂത്തുവിട്ട പുസ്തകസാല്ലശാക്കളും ഒരുങ്ങിത്തന്നെ ഇരിക്കുന്നുമുണ്ടു. ഇവരെക്കുറിച്ചു കഴിഞ്ഞ ചില പത്രങ്ങളിൽ സംക്ഷേപമായി പറഞ്ഞിട്ടുണ്ടായിരുന്നു. എങ്കിലും ഇവരുടെനടപടി മുഴുവനും നമ്മുടെ വായനക്കാരെ ഗ്രഹിപ്പിക്കത്തക്കവണ്ണം കുറഞ്ഞൊന്നുപറഞ്ഞുകൊള്ളുന്നു.

ജ്ഞാനസ്നാനം, ശുദ്ധകുർബ്ബാന മുതലായി റീകലിപ്പാത്ത ഉടമ്പടിയിന്മേൽ പിൻവരുന്ന സകല സന്തതികളുടെയും രക്ഷാർത്ഥമായി നമ്മുടെ കർത്താവിൻെറ വരവിനോളവും തൻെറ സഭയ്ക്കു കല്പിച്ചു കൊടുത്തിട്ടുള്ളതും ആഭ്യന്തരമായ ദൈവീക ശക്തിയാൽ വിലമതിച്ചുകൂടാത്ത ജ്ഞാനനിക്ഷേപവുമായ പുതിയനിയമവിശുദ്ധകർമ്മാചാരങ്ങൾ ഒന്നുംതന്നെ ഇവർക്കു അശേഷം വേണ്ടാപോലും. ജ്ഞാനസ്നാനത്തെ നിഷേധിക്കുന്ന ഇവർക്കു വീണ്ടും ജനനം ആവശ്യമാണത്രേ. കൊള്ളാം. ജ്ഞാനസ്നാനത്തെകൂടാതെ വീണ്ടുംജനനം വേറെഉണ്ടെങ്കിൽ കാണട്ടെ. നമ്മുടെ കർത്താവിൻെറ കല്പന പ്രകാരം അപ്പൊസ്തോലർ ചെയ്തിട്ടുള്ളതും അവരെ പിൻഗമിച്ചു തിരുസ്സഭയാൽ അംഗീകരിക്കപ്പെട്ട നടത്തിവരുന്നതുമായ ജ്ഞാനസ്നാനത്തെക്കാൾനല്ലതും വീണ്ടുംജനനമുണ്ടാക്കുന്നതും കൊടിക്കീഴിൽ കൂടി കടക്കുന്ന ജ്ഞാനസ്നാനമാണെന്നുള്ളതു എല്ലുപാരസോക്കാ കണ്ടിട്ടാണോവൊ. ക്ഷമിപ്പീൻ ഇവയെപ്പറ്റി പിന്നാലെ തെളിയിക്കാം. ഇനിയും ഇവരുടെ പ്രാർത്ഥന മദ്ധ്യേ ഉണ്ടാക്കുന്നതായ ചേഷ്ടകളല്ലെ ബഹുരസം. എല്ലാവരും വട്ടത്തിൽകൂടി സമയോചിതംപോലെ നില്ക്കയൊ ഇരിക്കയൊ മുട്ടുകുത്തി കിടക്കയൊ ചെയ്യും. ഒരാൾ കർത്താവിനോടു പ്രസംഗം തുടങ്ങും. (ഇതിൻെറ അർത്ഥം തനതുപ്രാർത്ഥനയെന്നാണ) പ്രാർത്ഥന മദ്ധ്യഭാഗമാകുമ്പോൾ ചിലർ ഉലാത്തി തുടങ്ങും. വേറെചിലർ അത്യുച്ചമായ ശബ്ദങ്ങൾ പുറപ്പെടുവിക്കും. മറ്റുചിലർ കാറെത്തു ഞാങ്ങണ എന്നപോലെ കണ്ണുംപൊത്തിപ്പിടിച്ചു ആട്ടം തുടങ്ങും. ഈ സന്ദർഭത്തിൽ കേൾവിക്കാരായി വന്നിട്ടുള്ളവർ മുട്ടുകുത്തി ശിരസ്സിനെ അധോഭാഗത്താക്കി കിടക്കയാണ. സൈന്യക്കാരിൽ ഒട്ടുപേർ കേൾവിക്കാരായ ഓരോരുത്തരുടെയും അടുക്കൽ ചെന്നുനിന്നുകൊണ്ടു "ഉം" എന്നു വലുതായ ഒരുമൂളലോടുകൂടി അട്ടഹാസിച്ചുംകൊണ്ടു വിശ്വാസംമുറുകട്ടെ എന്നും മറ്റും പറയും. ഇതിനിടയിൽ ഹല്ലെലൊയ്യാ എന്നും കേൾക്കാം. ഇതോടുകൂടെ വേറെചിലർ "ഹാ കരുത്തരുകിരിയെചിയ്യാറാ" മേൽപ്രകാരം വിശ്വാസം മുറുകട്ടെ മുറുകട്ടെ എന്നും ഉണ്ടു. ഈ അവസരത്തിൽ പ്രാർത്ഥനക്കാരൻ ചാട്ടംതുടങ്ങും. ഇതോടുകൂടെ കേൾവിക്കാർക്കു കണ്ണുരസം തോന്നത്തക്കവണ്ണം ഒരുതമിഴ്കവിത പാടും. എല്ലാവരും നിവിന്നു കൈകൊട്ടിത്തുടങ്ങും. ഇതിനിടയിൽ മദ്ദളം കൈമണി തപ്പുകൾ ഫിഡിൽമുതലായ വാദ്യങ്ങളും ഉണ്ടു. ഈവക വിനോദങ്ങളെല്ലാം ഒന്നാമതായി കാണുന്നവർക്കു ഇതൊരുപുതിയ നാടകം തന്നെയൊ എന്നു സംശയിക്കാത്തവർ ചുരുക്കമാണ്. ഈസമയം ഭിക്ഷക്കുള്ള യാത്രയും കൂടെയാണ്. മാന്യവായനക്കാരെ സൂക്ഷിപ്പീൻ. ഈവിധക്കാർ പക്ഷെ സ്വർഗ്ഗത്തിൽനിന്നു വരുന്ന ദൈവദൂതന്മാർതന്നെ ആയിരുന്നാലും ഇവരെ കേൾക്കുന്നതിനു നമുക്കുവിധിയില്ലെന്നു മാത്രവുമല്ല ഇവർ ശപിക്കപ്പെട്ടവരുമാകുന്നു എന്നുള്ളതിനു വചനം വാരംതോറും നിങ്ങളുടെമുമ്പിൽ വായിക്കപ്പെടുന്നതുകൂടാതെ മറ്റും അനേകലക്ഷ്യങ്ങൾ

വേദപുസ്തകത്തിൽനിന്ന നിങ്ങൾ ഓൎക്കുന്നില്ലയൊ. (ഗലാ-൧-൬-൯-മത്തായി ൨൪-൨൩- മുതൽ ൨൭ വരെ നോക്കുക) ഇങ്ങനെയുള്ള വിപരീതങ്ങളെ കഴിയുന്നതും തെളിയിച്ചു സാധുക്കളായ ജനത്തെ ഈ വലുതായ വഞ്ചനയിൽനിന്ന പിൻവലിക്കത്തക്കവണ്ണം താഴെക്കാണുന്ന നോട്ടീസു ഒന്നാമതായികൊടുത്തു. മറുപടിക്കുആവശ്യപ്പെട്ടപ്പോൾ ഗരുഡൻപറക്കുമ്പോൾ ഓന്തു കരിയില ആസ്ഥാനം ആപേക്ഷിതമാകുംപ്രകാരം മൂപ്പരച്ചന്മാൎക്കു കാണ്മാൻ പോലും പ്രയാസമായി തീൎന്നു. അതിനാൽ രണ്ടാമതായി കൊടുത്തിട്ടുള്ള ചോദ്യങ്ങളുടെയും ശരിപകൎപ്പുകൾ രണ്ടും ഇതോടുകൂടി ചേൎത്തിട്ടുമുണ്ടു.

നോട്ടീസ് (ശരിപകൎപ്പ്)

ഇപ്പോൾ മൂന്നുനാലു മാസങ്ങളായി നിങ്ങൾഇവിടെ സ്ഥിരവാസംചെയ്തു നടത്തിവരുന്ന വിപരീത ഉപദേശങ്ങൾ നിമിത്തം സത്യവിശ്വാസത്തിൽഉൾപ്പെട്ടസാധുക്കളായ ചില സഹോദരങ്ങൾ നിരാശ്രയരാകാതെ ആസ്ഥാനപ്പെടുവാൻ തക്കവണ്ണം വാദം തുടങ്ങിയിരിക്കുന്നതിനെക്കണ്ടു ഏറ്റവും പരിതാപചിത്തനായി തീൎന്നിരിക്കുന്നു ആകയാൽ നിങ്ങൾ നിഷേധിക്കുന്നതായി അന്ത്യോക്യാ തിരുസ്സഭയുടെ രക്ഷയ്ക്കുള്ള ഉപദേശാചാരങ്ങളിൽ ഇന്നയിന്നഭാഗങ്ങൾ തെറ്റാണെന്നു വേദവാക്യംമൂലം തെളിയിക്കുന്നതായാൽ ഞാനും എന്നോടു ചേൎന്നവരും നിങ്ങളുടെ വിശ്വാസത്തെ കൈക്കൊള്ളുന്നതിനു തയാറായിരിക്കകൊണ്ടു ടി- വിഷയങ്ങളെപ്പറ്റി സംവാദമെങ്കിൽ രേഖാമൂലവും പ്രസംഗമെങ്കിൽ മുഖാമുഖമായും നടത്തുന്നതിലേക്കു സ്ഥലവും സമയവും ക്ലിപ്തപ്പെടുത്തി വിവരത്തിനു മറുപടിഅയക്കുമെന്നുവിശ്വസിക്കുന്നു.

എന്നു കല്ലിശ്ശേരിൽ കുളപ്പുരമേടയിൽ താമസിക്കും
രക്ഷാസൈന്യക്കാരായ ദേവദാസൻ സാഹിബു അവൎകൾ മുതൽപേൎക്കു
യാക്കോബായ സുറിയാനി ക്രിസ്ത്യസമുദായ ഉപദേശി കെ. സി. ചാണ്ടി
(ഒപ്പു) ൧൯-൧൨-൧-

ചോദ്യങ്ങൾ (ശരിപകൎപ്പ്)

൧. ഒരു സഭയെ കൂടാതെ രക്ഷിക്കപ്പെടാമൊ?

൨. തിരുസഭ എന്നു ഏകമൊ സഭകൾ എന്നു പലതൊ? ഏകമെങ്കിൽ ഇപ്പോൾ കാണപ്പെടുന്നതിൽ ഏത? അല്ലങ്കിൽ ഏതെല്ലാം?

൩. തിരുസഭ ഇപ്പോൾ കാണുന്നതിൽ ഒന്നാണെങ്കിൽ അതിനെ തിരിച്ചറിയേണ്ട ചിഹ്നങ്ങൾ എന്തെല്ലാം? ഉണ്ടാകുവാനിരിക്കുന്നതെയുള്ളു എങ്കിൽ അതിലേക്കുള്ള (ദീൎഘദൎശനങ്ങൾ) വാക്യങ്ങൾ കാണട്ടെ?

൪. പുതിയനിയമ കൎമ്മാചാരങ്ങൾ നീക്കപ്പെട്ടു എങ്കിൽ എന്തിനു, എന്തിനാൽ, എപ്പോൾ, ആരാൽ, എവിടെവച്ചു?

൫. വേദപുസ്തകത്തിൽ അടങ്ങിയിരിക്കുന്ന എല്ലാ വാക്യങ്ങളും വിശ്വസിക്കുന്ന ഏവൎക്കും സമാധാനമുണ്ടൊ?

൧. ഒരുമാതാവും പിതാവും കൂടാതെ ഒരുകുട്ടി ജനിക്കുമൊ കുട്ടിക്കു ജനിക്കാമൊ?

൨. ഒരു ജീവനത്തിനു ഒന്നിലധികം ജനനം ആവശ്യപ്പെടുമൊ?

൩. മനസ്സുതിരിവെന്നും വീണ്ടും ജനനമെന്നും പറയുന്നതു ഒന്നുതന്നെയൊ?

ഈ ചോദ്യങ്ങൾക്കു ദയവുചെയ്തു വേദവാക്യംമൂലം മറുപടി തരുവാറാകണം.

എന്നു യാക്കോബായ സുറിയാനിക്രിസ്ത്യ സമുദായ ഉപദേശി
കെ. സി. ചാണ്ടി (ഒപ്പു)
ദേവദാസൻസാഹിബു അവൎകൾ മുതൽപേൎക്കു

ആയതുകൊണ്ടു മാന്യ വായനക്കാരെ ജ്ഞാനസ്നാനം മുതലായതു തെറ്റാണെന്നു വിധിക്കയും വീണ്ടുംജനനമാവശ്യമാണെന്നു പഠിപ്പിക്കയും ചെയ്യുന്ന ഈ കൂട്ടരും അവരുടെ പിൻഗാമികളും തങ്ങൾ ദൈവത്തെപ്പോലെ ജ്ഞാനികൾ എന്നു നടിച്ചാലും ഹെസ്കിയെൽ ദീൎഘദൎശി പറയുംപ്രകാരം സാക്ഷാൽ മനുഷ്യർതന്നെ ആകകൊണ്ടു ഈ ചാരന്മാരായ വിദ്വാന്മാരുടെ യഥേഷ്ട ഉപദേശങ്ങൾ ലജ്ജാകരമാണെന്നുള്ളതു ഒന്നാമതു വേദപുസ്തകം കൊണ്ടും രണ്ടാമതു ഇതരസഭകളുടെ സാക്ഷികൊണ്ടും മൂന്നാമതു ഇവരുടെ നാമമറിക്കാട്ടുകൾകൊണ്ടും വ്യക്തമായി തെളിയിച്ചു അവരുടെ സ്വന്ത ല

ജ്ജയെ തുറന്നു കാണിക്കത്തക്കവണ്ണം എന്റെ പിതാക്കന്മാരുടെ ദൈവമായ കർത്താവിൽ ആശ്രയിച്ചുംകൊണ്ടും ആരംഭിച്ചുകൊള്ളുന്നു. ഇതിന്റെ മുൻപത്രങ്ങളിലും ഈ സംഗതിയെക്കുറിച്ചു ചില മാന്യസഹോദരങ്ങൾ അല്പമല്പം പ്രതിപാദിച്ചിട്ടുണ്ടായിരുന്നതിനാൽ ഞാൻ ഈ അവസരത്തിൽ അവരെയും വളരെ നന്ദിച്ചുംകൊണ്ടു ആരംഭത്തിൽതന്നെ വായനക്കാരോടു പൂർണ്ണബോധിപ്പിച്ചുകൊള്ളുന്നതു എന്തെന്നാൽ. മുൻവിധികളെ പുറമെ വെളിയിലിറക്കി യാത്രയും പറഞ്ഞു വിട്ടതിനുശേഷം മാത്രമെ പത്രവായന തുടങ്ങാവൂ. മുമ്പുപിമ്പായി പല പത്രങ്ങളിൽ കൂടി ലേഖനങ്ങൾ വരുന്നതാകകൊണ്ടു അവയെ ഒന്നായി ചേർത്തു വായിച്ചെങ്കിലെ സംഗതി നല്ലവണ്ണം മനസ്സിലാകയുള്ളു. ഇതുകൂടാതെ ചെപ്പു, ചെപ്പു എന്നു പറയുമ്പോൾ തപ്പു, തപ്പു എന്നു മനസ്സിലാക്കിയുംകൊണ്ടു വല്ലതുമൊക്കെ എഴുന്നള്ളിച്ചേക്കാമെന്നു വിചാരിച്ചു പുറപ്പെടരുതെ.

യാ. സ. ഉ കെ. സി. സി.

## പത്രികാ വായനക്കാരുടെ അഭിപ്രായമറിവാൻ

സുറിയാനിക്കാരായ നമ്മുടെ ഇടയിൽ മുമ്പിനാലെ നടപ്പായിരുന്ന കർശോൻ എഴുത്തു വർത്തമാനകാലത്തെ സുറിയാനിവിദ്യാർത്ഥികൾക്കു വായിപ്പാനും എഴുതുവാനും പാടില്ലാത്തവണ്ണം മാഞ്ഞുപോയിരിക്കുന്നതിനാൽ പൂർവികന്മാർ എഴുതിയിട്ടിരിക്കുന്ന പ്രസംഗങ്ങളും ചരിത്രങ്ങളും തർജ്ജമകളും സാരമേറിയ ചില നോട്ടുകളും മറ്റും മനസ്സിലാക്കുവാൻ ഇപ്പോൾ നിവൃത്തികേടായിരിക്കുന്നതു കൊണ്ടു അച്ചടിയാൽ അതിനെ പുനർജ്ജീവിപ്പിക്കണമെന്നു വിചാരമുണ്ട്. അങ്ങിനെ അതു നടപ്പായിവന്നാൽ പൂർവികന്മാരുടെ കൃതികൾ ഇപ്പോഴുള്ളവർക്കു വായിച്ചറിയാമെന്നു മാത്രമല്ല, ശീമപുസ്തകങ്ങൾ പോലെ നമ്മുടെ സുറിയാനി പുസ്തകങ്ങളും തർജ്ജമചേർത്തു എഴുതുവാനും അച്ചടിപ്പാനും വളരെ സൌകര്യമുണ്ടായിരിക്കയും ചെയ്യും. പള്ളിക്രമപുസ്തകങ്ങളും മറ്റും തർജ്ജമചെയ്യേണ്ടിയ ഭാഗങ്ങൾ മലയാള അക്ഷരത്തിൽ അച്ചടിക്കുന്നതുകൊണ്ടു സുറിയാനിഭാഷാ പഠിത്തത്തിൽ വിദ്യാർത്ഥികൾക്കു ഉദാസത വരുവാൻ എളുപ്പമുള്ളതായും കാണുന്നു. മലയാളവാചകങ്ങൾ സുറിയാനി അക്ഷരങ്ങളിൽ എഴുതുന്നതിനാകുന്നു ഇവിടെ കർശോൻ എന്നു പറഞ്ഞുവരുന്നതു. ശീമയിൽ ഇതിനുള്ള പേരു ഗർശോനി എന്നാകയാൽ അതു ലോപിച്ചു കർശോൻ എന്നു ആയിപ്പോയതായിരിക്കാം. അവിടെ അറബിവാചകം സുറിയാനിയിൽ എഴുതുന്നതിനാണ ഇതു ധാരാളം ഉപയോഗിക്കുന്നതു. മലയാള ശബ്ദങ്ങൾ എല്ലാം ശരിയായി സുറിയാനി അക്ഷരങ്ങൾകൊണ്ടു ശബ്ദിപ്പാൻ പാടില്ലാത്തതിനാൽ പൂർവന്മാർ ചില വിശേഷ അക്ഷരങ്ങളെ നിർമ്മിച്ചിട്ടുണ്ടെങ്കിലും ഇനിയും പൂർത്തിയായിട്ടില്ല. ആകയാൽ പൂർവന്മാർ ശേഷിപ്പിച്ചിരിക്കുന്നതിനെ നാം പൂർത്തിയാക്കി പരിഷ്കരിച്ചു ശബ്ദങ്ങളെ ശരിയാക്കി അവർ കാണിച്ചുതന്നിട്ടുള്ളപ്രകാരം പട്ടക്കാർ ചൊല്ലേണ്ടതായ സുറിയാനിയുടെ തർജ്ജമകൾ ഗർശോനിയിൽ അച്ചടിക്കുന്നതൊ മലയാള അക്ഷരങ്ങളിൽതന്നെ അച്ചടിക്കുന്നതൊ ഏതു നല്ലതെന്നുള്ള അഭിപ്രായം വായനക്കാർ പത്രികവഴിയായിതന്നെ അറിവിച്ചുതരണമെന്നു അപേക്ഷിക്കുന്നു.

ഒരു സുറിയാനി കത്തനാർ

## ഒരഭിപ്രായം

നമ്മുടെ സമുദായത്തിൽപെട്ട പല ഇടവകകളിലും ആത്മീക നന്മകളെ ഉദ്ദേശിച്ചു ഈയിടെ പല സംഘങ്ങൾ അവിടവിടെയുള്ള മഹാന്മാരാൽ ആരംഭിച്ചു നടത്തപ്പെട്ടു വരുന്നു എന്നുള്ളതു സമുദായത്തിന്റെ അഭിവൃദ്ധിയിൽ തല്പരന്മാരായ ഏവർക്കും വളരെ സന്തോഷത്തിനു കാരണമുള്ള ഒന്നാണെന്നു നിശ്ചയം തന്നെ. എന്നാൽ ഈ സംഘങ്ങൾ ഒരു പുതിയ രീതിയിൽ നടത്തുന്നതായിരുന്നാൽ അവ മൂലം വര

ണമെന്നു ഉദ്ദേശിക്കുന്നതിലധികമായ നന്മകൾ ഉണ്ടാകുന്നതാണെന്നു എനിക്കു തോന്നുന്നു.

എങ്ങിനെയെന്നാൽ ബ. വട്ടശ്ശേരിൽ മല്പാനച്ചനവർകളുടെ അദ്ധ്യക്ഷതയിൻകീഴ് കോട്ടയത്തും സമീപസ്ഥലങ്ങളിലും താമസിക്കുന്ന നമ്മുടെ സമുദായത്തിൽപെട്ട മഹാന്മാരാദിയായവർ ചേർന്നുള്ള ഒരു സംഘം അവിടെ ഏൎപ്പെടുത്തുകയും അന്യസ്ഥലങ്ങളിൽ ഇപ്പോൾ ഉള്ളവയും പുതുതായി ഉണ്ടാകുന്നവയുമായ സംഘങ്ങളെ മേല്പറഞ്ഞ സംഘത്തിന്റെ ഉപസംഘങ്ങളാക്കി തീൎക്കയും ചെയ്യേണ്ടതാണ്.

സംഘങ്ങൾ ഈ രീതിയിൽ നടത്തുന്നതായിരുന്നാൽ സമുദായത്തിന്റെ ഭാവി ശ്രേയസ്സുകൾക്കു ആസ്പദമായുള്ള അനേക നന്മകൾ വലിയ പ്രയാസം കൂടാതെ സാധിക്കാവുന്നതാണ്. അധികം പ്രയാസം കൂടാതെ പുതുതായി ധാരാളം സംഘങ്ങൾ ഏൎപ്പെടുത്തുന്നതിനും മാൎഗ്ഗം ഉണ്ടു.

അതിനാൽ എന്റെ ഈ താഴ്മയായ അഭിപ്രായത്തെ മുഖ്യമായി കോട്ടയത്തെ സ്വമത സ്നേഹമുള്ള വിദ്വജ്ജനങ്ങൾ സ്വീകരിക്കുമെന്നു വിശ്വസിക്കുന്നു. ഒരു സുറിയാനിക്കുട്ടി.



മലങ്കരയിലെ സകലമാന സുറിയാനിക്കാരും അറിവാൻ.

൧൦൬൨-ാം കൊല്ലം മുതൽ ൧൦൭൧-ാം കൊല്ലം വരെ "മലങ്കര സെന്തൊമ്മസ സമുദായ"ത്തിന്നു സിക്രിട്ടെരിയായിരുന്ന ചെങ്ങന്നൂർ സുറിയാനിപ്പള്ളിയുടെ കൊട്ടുരേത്തു മാ- യോസേപ്പു കത്തനാർ ഈ സമുദായത്തിന്റെ ദൈവഭയമററ നടപടികളെ ചെറിയ ചെറിയ ട്രാക്റ്ററുകളായി അച്ചടിച്ചു പ്രസിദ്ധപ്പെടുത്തുവാൻ എഴുതി വരുന്നു. ആയതു അച്ചടിപ്പിക്കുന്നതിനു പണമില്ലായ്കയാൽ ഈ പരസ്യം ചെയ്യിരിക്കുന്നു. ദൈവഭയമുള്ളവരും വലങ്കൈ പ്രവൃത്തിക്കുന്നതു ഇടങ്കൈ അറിയാതെ കൎത്താവിൽ നന്മചെയ്യുന്നവരും ഈ സംഗതിയിൽ സഹായം ചെയ്വാൻ അപേക്ഷിക്കുന്നു. ആയവർ എനിക്കു എഴുതി അയച്ചു തരെണ്ടതാകുന്നു. എം. യോസെപ്പു കത്തനാർ.

൧൦൭൨ തുലാം ൯-ാംനു (ഒപ്പു)

ശരിയായ കൂലി കിട്ടിയില്ലെങ്കിലും പുസ്തകം പ്രസിദ്ധയോഗ്യമെന്നു കണ്ടാൽ അച്ചടിച്ചു തരുവാൻ ഞങ്ങൾ തയ്യാറുണ്ടു. മ. ഇ. പ. പ.



ദുഃഖത്തിൽ ദൈവചിത്തത്തിനു ഭരമേല്പിക്ക.

"ക്രിസ്തുയേശുവിലുണ്ടായിരുന്ന ഈ ചിന്തതന്നെ നിങ്ങളിലും ഉണ്ടായിരിക്കട്ടെ"

"എന്റെ ഇഷ്ടമല്ല നിന്റെ ഇഷ്ടം തന്നെ ആകട്ടെ" ലൂക്കോ. ൨൨. ൪൨.

ഇപ്രകാരം ദൈവചിത്തത്തിനു കീഴടങ്ങിയിരിക്കുന്നതു നാം എവിടെ കാണുന്നു? യേശുരക്ഷിതാവു ഭൂമിയിൽ ഇരുന്ന കാലമെല്ലാം തനിക്കു കഷ്ടകാലമായിരുന്നു. ബെതലഹേമിലെ പുൽക്കൂട്ടു മുതൽ കാൽവറിയിലെ കുരിശുവരെയും താൻ കഷ്ടതയനുഭവിക്കാത്ത ഒരു സമയവും ഉണ്ടായിരുന്നില്ല. "നിവൃത്തിയായി" എന്നു ചൊല്ലി ജീവനെ ഭരമേല്പിക്കുന്ന സമയം വരെയും തന്റെ കഷ്ടതകൾ വർദ്ധിച്ചു വർദ്ധിച്ചുകൊണ്ടു തന്നെ ഇരുന്നു. ഇങ്ങിനെ താൻ സദാനേരവും കഷ്ടമനുഭവിച്ചുകൊണ്ടിരുന്നിട്ടും ഒരു പിറുപിറുപ്പു വചനമെങ്കിലും തന്റെ വായിൽനിന്നു പുറപ്പെട്ടിട്ടില്ല. ഈ അത്ഭുതനായവന്റെ നടപ്പെല്ലാം "എന്റെ ഇഷ്ടമല്ല നിന്റെ ഇഷ്ടം തന്നെ ആകട്ടെ" എന്നായിരുന്നു. താൻ ഇഹലോകത്തിലെക്കു വരുന്ന സമയത്തും "ഇതാ ഞാൻ വരുന്നു- എന്റെ ദൈവമെ നിന്റെ ഇഷ്ടം ചെയ്വാൻ ഞാൻ ആഗ്രഹിക്കുന്നു" എന്നു പറഞ്ഞു കൊണ്ടു വന്നു. ലോകത്തെ വിട്ടു പോകുന്ന സമയത്തും "പിതാവെ ഈ പാനപാത്രം എന്നിൽനിന്നു നീക്കുവാൻ നിനക്കു മനസ്സുണ്ടെങ്കിൽ എന്നാലും എന്റെ ഇഷ്ടമല്ലാ നിന്റെ ഇഷ്ടംതന്നെ ആകട്ടെ" എന്നു പറഞ്ഞാകുന്നു പ്രാർത്ഥിച്ചതു.

വായനക്കാരെ, ഈ ചിന്ത നിങ്ങൾക്കുണ്ടോ? നിങ്ങളുടെ ഉപദ്രവങ്ങളെല്ലാം താൻ സഹിച്ച ഉപദ്രവത്തോടു കൂട്ടിനോക്കുമ്പൊൾ എത്ര നിസ്സാരം. തിരമാലകളായി തന്റെമേൽ അടിച്ച ദുഃഖങ്ങളോടു, ചെറുതുള്ളിപോലുള്ള നിങ്ങളുടെ ദുഃഖത്തെ ഒത്തുനോക്കുവിൻ. നിർമ്മല കുഞ്ഞാടാകുന്ന താൻ പിറുപിറുക്കുന്നില്ലെങ്കിൽ നിങ്ങൾക്കു പിറുപിറുക്കുവാൻ എന്തു ന്യായം. കുററം, പാപം ഒന്നും അല്പം പോലും സ്വപ്നേപി അറിയാത്ത ഹൃദയമുള്ള താൻ കഷ്ടത അനുഭവിച്ചിരിക്കെ പാപജന്മികളും അയോഗ്യരുമായ നിങ്ങൾക്കു പാടുപെടുവാൻവഹിയായൊ? നിങ്ങളുടെ കഷ്ടതകളെല്ലാം നിങ്ങൾക്കു ന്യായമായി വരെണ്ടുന്നവയല്ലാതെ മററൊന്നുമല്ലാ. ഹാ! നിങ്ങൾക്കുവന്നവ നിങ്ങൾക്കു ന്യായമായി വരെണ്ടുന്നവയിലും എത്ര അത്യല്പം. നിങ്ങൾക്കു ഇന്നിന്ന കഷ്ടതകൾ നേരിടുന്നതിനാൽ ദൈവം സ്നേഹമില്ലാത്തവൻ എന്നു നിങ്ങൾ വിചാരിക്കുന്നുവൊ. യെശു ഇങ്ങിനെ വിചാരിച്ചൊ. "പിതാവെ നിനക്കു ഇപ്രകാരമല്ലൊ ഇഷ്ടം തോന്നിയതു" എന്നുപറഞ്ഞു താൻ അശേഷം ശാന്തമായിരിക്കെ, നിങ്ങൾ ദൈവ തിരുവിഷ്ടത്തിനു കീഴ്പെടാതെ പിറുപിറുക്കാമൊ. കഷ്ടതയാൽ വലയുന്നവരെ നിങ്ങളുടെ രക്ഷിതാവാകുന്ന യെശുവിനെപ്പോലെ നിങ്ങളും "പിതാവെ നിന്റെ ഇഷ്ടം" എന്നു പറഞ്ഞു അടങ്ങിയിരിപ്പിൻ.

രോഗിയായിരിക്കുന്ന കുട്ടിയ്ക്കു സ്നേഹമുള്ള പിതാവു കൊടുക്കുന്ന ഔഷധം എത്രമെൽ കൈപ്പുള്ളതായിരുന്നാലും അതു വാങ്ങിച്ചു സേവിക്കുംപൊലെ, നമ്മുടെ രക്ഷിതാവും "പിതാവെ നീ തരുന്ന പാനപാത്രത്തെ ഞാൻ കുടിക്കാതിരിക്കുമൊ" എന്നു പറഞ്ഞു ഏതു ദുഃഖവും മനൊസന്തൊഷത്തൊടെ സഹിച്ചു. അപ്രകാരം നിങ്ങളും സഹിപ്പിൻ. ദൈവം സകലവും ഇഷ്ടപ്രകാരം ചെയ്യുന്നു എങ്കിലും ഒന്നും താൻ നി

ഷ്ഫലമായി പ്രവൃത്തിക്കുന്നില്ലാ. തന്റെ സകല പ്രവൃത്തികൾക്കും ആന്തരമുണ്ടായിരിക്കും. ഇതിനെ നിങ്ങൾ വിശ്വസിച്ചു താൻ വാത്സല്യത്തോട്ടു ശിക്ഷിക്കുന്ന സമയം "പിതാവെ നിന്റെ ഇഷ്ടം എന്നു പറഞ്ഞു ആശ്വസിപ്പീൻ. താൻ നിങ്ങളുടെ പിതാവു വാത്സല്യത്തിന്റെ ദൈവം, തന്റെ സ്വന്ത പുത്രനെപ്പോലും ആദരിയാതെ നിങ്ങൾക്കായി ഏല്പിച്ചുതന്നവൻ ആകുന്നു. ഇതു നിങ്ങൾ വിചാരിക്കുന്നു എങ്കിൽ നിങ്ങളുടെ അതൃപ്തി എല്ലാം ആറിപ്പോകും. നമ്മുടെ രക്ഷിതാവു സകലത്തെയും ദൈവയിഷ്ടത്തിനേല്പിച്ച കൊട്ടുത്തതുപോലെ നിങ്ങളും നിങ്ങൾക്കെന്തെല്ലാം സംഭവിച്ചാലും "ഇതു നിന്റെ ഇഷ്ടമാകയാൽ സകലവും നന്മതന്നെ ഇതാ നിന്റെ അടിയാൻ നിന്റെ ഇഷ്ടപ്രകാരം നടത്തികൊൾക" എന്നു പറഞ്ഞു ആശ്വാസം പ്രാപിക്കുന്നതു കൂടാതെ, ആപ്രകാരം നിങ്ങൾക്കു സംഭവിച്ചതു നിമിത്തം സന്തോഷിക്കുന്നവരായും ഇരിപ്പീൻ.

ദൈവസ്നേഹിതനു ഉണ്ടാകുന്ന ദുഃഖം ഓരൊന്നും അവനെ മോക്ഷത്തിലെക്കു കൊണ്ടുപൊകുന്ന കോവണിയുടെ ഓരൊപടി ആകുന്നു. ഭൂമിയിൽ കഷ്ടതകൾമുഴുകി കണ്ണുനീരിൽ നീരാട്ടുന്നവരുടെ വസ്ത്രമാകുന്നു മോക്ഷവാസികളിൽ എല്ലാവരുടെയും വസ്ത്രങ്ങളെയുംകാൾ ശോഭയേറുന്നതു. ആകയാൽ പാപവും ചഞ്ചലവും മരണവും ഇല്ലാത്ത ആ മോക്ഷത്തിലെക്കു യോഗ്യതയും ഒരുക്കവും ഉണ്ടാകുന്നതിനു ഈ ലൊകകഷ്ടതകൾ അത്യാവശ്യപ്പെട്ടവയാകുന്നു. ഇതിനെ അറിഞ്ഞു ഭയവും വിറയലും ഉണ്ടാകത്തക്ക ഏതുകഷ്ടതകൾ നേരിട്ടാലും ശാന്തമായിരിക്കുന്ന ആത്മാവു ദൈവത്തിനു എത്രമേൽ മഹത്വം കൊടുക്കുന്നതാകുന്നു എന്നു ഓൎപ്പീൻ.

"നിങ്ങളും ആ മനസ്സിനെത്തന്നെ ആയുധമായി ധരിപ്പീൻ".

(തുടരും) പി.

---

## ഒരു വഞ്ചിക്കുന്ന സൂത്രം

മാവെലിക്കര

മാന്യപത്രാധിപരവർകളെ.

സ്വൎഗ്ഗത്തിൽനിന്നു തള്ളപ്പെട്ട ദൈവദൂതന്മാർ ഏതുപ്രകാരം തങ്ങൾക്കുലഭ്യമായ ഓഹരിക്കു ആദ്യമനുഷ്യരെ അവകാശികളാകുന്നമെന്നു ഉദ്ദേശിച്ചു ഏദൻതോട്ടത്തിൽ പ്രവേശിക്കയും വിലക്കപ്പെട്ട കനിയെ തീറ്റുന്നതിനു പ്രയത്നിക്കയും ചെയ്തുവൊ അപ്രകാരംതന്നെ ഇപ്പോൾ സ്ഥലത്തെ നവീകരണക്കാരാൽ സ്വീകരിക്കപ്പെട്ടും പട്ടക്കാരനെന്നു ഗണിക്കപ്പെട്ടും വരുന്ന ഒരുവൎഷത്തിനു മുമ്പുവരെ ഒരു യാക്കൊബായ പട്ടക്കാരനായിരുന്ന ഒരാൾ (ഇദ്ദേഹത്തെക്കുറിച്ചു വായനക്കാർ ഏറക്കുറെ കേട്ടിരിക്കുമെന്നു വിശ്വസിക്കുന്നു) പ്രസംഗത്തിനു കൈവെപ്പുള്ള ചില യാക്കൊബായക്കുഞ്ഞുങ്ങളെയും അതിനോട്ടു ചേൎന്നിരിക്കുന്നവരായ ചിലരെയും വഞ്ചിപ്പാൻ വചനദ്വാരേണ പലപ്രകാരത്തിലും പലപ്രാവശ്യവും പ്രയത്നിച്ചിട്ടും സാധിക്കാഞ്ഞതിൽവച്ചു അധൈര്യപ്പെടാതെ ഇപ്പോൾ മംഗലവാക്കുകളാലും മറ്റും അലങ്കരിക്കപ്പെട്ട ഒരു എഴുത്തുമുഖാന്തിരം പ്രയത്നിച്ചിരിക്കുന്നു. എന്നാൽ ഇങ്ങനെയുള്ളവർ ഏതുപ്രകാരത്തിലുള്ളവരെന്നു ശുദ്ധ പൌലൂസ്ശ്ലീഹാ അവസാനത്തിൽ റോമാക്കാരോടു പറഞ്ഞിരിക്കു

ന്ന വേദസത്യത്തെ ടി. കുഞ്ഞുങ്ങൾ അറിഞ്ഞിരുന്നതിനാൽ ആ വഞ്ചനയിൽ അശേഷം അകപ്പെടാതെ ഒരു മറുപടി കൊടുത്തു. ടി- എഴുത്തും മറുപടിയും വായനക്കാരുടെ അറിവിനും ഉപദേശത്തിനുമായി താഴെ ചേൎത്തിരിക്കുന്നു- ഇവയെ ദയവായി അംഗീകരിച്ചു പത്രികയിൽ ചേൎത്തു അയപ്പാറാകണമെന്നു അപേക്ഷിക്കുന്നു,

യാക്കോബായ കുഞ്ഞുങ്ങൾക്കു വന്നിട്ടുള്ള എഴുത്തു

ന്ത്ര ഫ൨ മാവേലിക്കര ആത്മീകാഭിവൃദ്ധി സംഘത്തിൽനിന്നും.

ടി- സംഘാംഗങ്ങളായ കടവിൽമത്തായി കല്ലറയ്ക്കൽ ഈപ്പൻ നാടാവിള്ളിൽ കൊച്ചുകുഞ്ഞു ടി-യിൽ മത്തായി പുത്തൻവീട്ടിൽ കൊച്ചുകുഞ്ഞു പയിനുംമൂട്ടിൽ പീടികയിൽ ഗീവറുഗീസ വിലനിലത്തു ദാനിയെൽ ടി-യിൽ പീലിപ്പോസ മണപ്പള്ളിൽ യോഹന്നാൻ എന്നവർകൾ ഗ്രഹിപ്പാൻ.

തന്റെ മക്കളെ സ്നേഹിച്ചു വിശേഷാൽ കരുതി സൂക്ഷിക്കുന്ന കൎത്താവായ യേശു ക്രിസ്തു നമ്മുടെമേൽ പകൎന്ന തന്റെ ധാരാളമായ കൃപയാൽ ഈ സ്ഥലങ്ങളിൽ നല്ല പ്രകാശങ്ങളായി വിളങ്ങുവാൻ നമ്മെ തിരഞ്ഞെടുത്തു ആത്മകാൎയ്യങ്ങളിൽ പ്രതിദിനം ശക്തിയും സന്തോഷവും പ്രാപിപ്പാൻ ഈ സംഘത്തെ നടത്തിച്ചുവന്നിരിക്കുന്നു എന്നു നാം തന്നെ അനുഭവസാക്ഷികളാണല്ലൊ. ഈ സന്തോഷത്തിൽ നാം വളൎന്നുവരവെ ദൈവ ഉദ്ദേശത്തിനു ഉപയോഗമല്ലാത്ത ചില നിസ്സാര കാൎയ്യങ്ങളാൽ നിങ്ങൾ ഈ യോഗത്തിൽനിന്നു പിന്മാറി പോകത്തക്കവണ്ണം സാത്താൻ ഉണ്ടാക്കിയ പിളൎപ്പിനെ ദൈവം സ്ഥാപിച്ചു അതിരായിട്ടു എണ്ണി വിശുദ്ധാത്മസന്തോഷങ്ങളിൽനിന്നു വിച്ഛേദിക്കപ്പെട്ടിരിപ്പാൻ ഇടയായതിൽവച്ചു ഞങ്ങൾ ഏറ്റം ദുഃഖിക്കുന്നു. നമ്മെ ഒരുമിച്ചുനട്ടു ഈ ചെറിയ തോട്ടത്തെ നനച്ചു വരുന്ന പരിശുദ്ധാത്മാവിന്റെ സന്തോഷ പ്രയോഗങ്ങളാൽ കൃപ പകരപ്പെടുന്ന സമയങ്ങളിൽ ഒക്കയും നിങ്ങളുടെ സ്നേഹമുഖം അന്യമായിരിക്കുന്നതുകൊണ്ടു ബലഹീനനായ ഞാൻ നിങ്ങളെക്കുറിച്ചു അത്യന്തം ദുഃഖിക്കുകയും വ്യസനിക്കുകയും നിങ്ങൾക്കു വേണ്ടി പ്രാൎത്ഥിക്കുകയും ചെയ്യുന്നു എന്നു എന്റെ ദൈവം സാക്ഷി ആകുന്നു. ഇപ്പോൾ സംഘത്തിന്റെ ഒരുവാൎഷീകയോഗം ഈ മാസം ൻ-ാംനു- ഞായറാഴ്ച വൈകിട്ടു കൃത്യം അഞ്ചുമണിക്കു തഴക്കര പള്ളിക്കൂടത്തിൽവച്ചു നടത്തണമെന്നു നിശ്ചയിച്ചിരിക്കയാൽ ആ അവസരത്തിൽ ഉണ്ടാകുന്ന സന്തോഷങ്ങളിൽ എല്ലാം നിങ്ങൾ കൂടി ഇല്ലാതെ ഇരിക്കുന്നിടത്തോളം പൊതുവിൽ സന്താപം കലൎന്നിരിക്കുന്നതാകുന്നു. ആ സമയം എന്റെ സ്നേഹകടലിന്മേൽ തുങ്ങപ്പെട്ടവരും സംഘത്തിൽ പ്രകാശിച്ചിരുന്നവരുമായ നിങ്ങൾ എന്റെ ഹൃദയത്തിന്റെ സ്നേഹക്കടലിന്മേൽ തുടിക്കയും വിരഹതാപത്തിന്റെ ഓളങ്ങൾ തലക്കുമീതെ ഉയരുകയും ചെയ്യുന്നതിനെ എങ്ങനെ സഹിക്കും. നിങ്ങൾക്കു പകരം നിങ്ങളെ അല്ലാതെ ഞാൻ ആരെ നോക്കേണ്ടു. നിങ്ങളുടെ സ്ഥാനങ്ങളിൽ ആരെ ഇരുത്തേണ്ടു. നിങ്ങളുടെ സന്തോഷദൎശനത്തിനു പകരമായി എവരെക്കൊണ്ടു ആശ്വസിക്കേണ്ടു. ഹാ പ്രിയസ്നേഹിതരെ എന്റെ ഉള്ളം ഇതിൽ നീറുന്നു. നിങ്ങളുടെ മുഖദൎശനത്താലല്ലാതെ ആറുതൽ ഉണ്ടാകുന്നതല്ല. ആകയാൽ ആത്മ നിൎമ്മലതയെ വഷളാക്കുന്ന നിഷ്പ്രയോജന വാശികളും അക്ഷരസംബന്ധമായ ആലോചനകളും വിട്ടു ആത്മാവിൽ ആലോചിച്ചും ക്രിസ്തു യേശുവിനെ ചിന്തിച്ചും മേലെഴുതിയ സന്ദൎഭത്തിൽ നിങ്ങളെല്ലാവരും വന്നുചേരണമെന്നു സവിനയം അപേക്ഷിക്കുന്നു. ഈ എഴുത്തു ആദ്യംവായിക്കുന്നവർ മറയ്ക്കു എല്ലാവരെയും കാണിക്കണമെന്നുകൂടെ അപേക്ഷിക്കുന്നു.

എന്നു സംഘാദ്ധ്യക്ഷൻ പി. സ്തെപ്പാനോസു കത്തനാരു (ഒപ്പു)

൧൨- കന്നി ൫-ാംനു-

മേലെഴുതിയ എഴുത്തിനു അയച്ചിട്ടുള്ള മറുപടി

൧൨- കന്നി ൫-ാംനു- മാവേലിക്കര

നൂതനമായി ഏൎപ്പെടുത്തപ്പെട്ടതെന്നു തോന്നുന്ന മാവേലിക്കര ആത്മീകാഭിവൃദ്ധി സംഘാദ്ധ്യക്ഷൻ അവർകൾ ബോധിപ്പാൻ.

ഇന്നേദ്ദിവസം ഫ൨-ാംനമ്പ്രായി താങ്കളയച്ച ഒരെഴുത്തുകിട്ടി. വായിച്ചുകണ്ടതിൽ വല പ്രാവശ്യവും പറഞ്ഞാലെങ്കിലും കൊള്ളാമെന്നു ഞങ്ങൾ ഓരോരുത്തൎക്കു പ്രത്യേകിച്ചും പൊതുവായും തോന്നിയതായ അനേകം സംഗതികൾ പ്രസ്താവിച്ചിട്ടുള്ള

ത്തുകൊണ്ടു ഞങ്ങളുടെ ഹൃദയങ്ങളിൽ ആശ്ചൎയ്യസഹിതമായ സങ്കടം ഇപ്പോഴും കുടികൊള്ളുന്നു എന്നു പറയുന്നതിൽ ഒട്ടും അവാസ്തവമില്ല. ദൈവീക സന്തോഷങ്ങളിലും ആത്മീകജീവനിലും വളൎന്നു എന്നും കത്തിശോഭിക്കുന്ന പ്രകാശങ്ങളായി വിളങ്ങുവാൻ ദൈവംതന്റെ അളവററകൃപയാൽ ക്രിസ്തുയേശുമൂലം തന്റെ ആത്മീകനൽവരങ്ങളെ നമ്മുടെമേൽ ചൊരിഞ്ഞു വളൎത്തിക്കൊണ്ടു വരവെ ദൈവ ഉദ്ദേശ്യത്തിനു ഉപയോഗമല്ലാത്ത നിസ്സാര കാൎയ്യങ്ങളാൽ തങ്ങളെ ഭരമേല്പിക്കപ്പെട്ട ആട്ടുകളെക്കുറിച്ചു സ്നേഹംതോന്നാതെ അതുകളെയും ഈ സംഘത്തെയും ഉപേക്ഷിച്ചു പിന്തിരിഞ്ഞുകളവാൻ ഇടയായതു ദൈവസ്നേഹമൊ പൈശാചികആലോചനയൊ എന്നു താങ്കളുടെ എഴുത്തിലെ പ്രസ്താവനകൊണ്ടു തന്നെ ആലോചിക്കുമ്പോൾ ആത്മകാൎയ്യങ്ങളിൽ പ്രതിദിനം ശക്തിയും സന്തോഷവും പ്രാപിപ്പാൻ ഈ സംഘത്തെ നടത്തിച്ചുവന്നു എന്നും വളൎത്തിവന്നു എന്നും എഴുതിയിരിക്കുന്നതുകൊണ്ടു ടി- വളൎച്ചയിൽനിന്നു പിന്തിരിഞ്ഞാൽ പിന്നത്തെ നില എവിടെയാണെന്നു പ്രത്യേകം പറയേണ്ടായല്ലൊ- അതിനെക്കുറിച്ചുള്ള വ്യസനം വചനരൂപേണ പ്രസ്താവിപ്പാൻ കഴിയാഞ്ഞതിൽ അത്യന്തം വ്യസനിക്കുന്നു. പരിശുദ്ധാത്മാവിനാൽ നനയ്ക്കപ്പെട്ടും മശിഹായാൽസൂക്ഷിക്കപ്പെട്ടും വളൎത്തപ്പെട്ടും ഒരു ദിവ്യഅവകാശത്തിലേക്കും വിശേഷ ചുമതലയിലെക്കും ദൈവകൃപ ഞങ്ങളെ ക്ഷണിച്ചപ്പോൾ ഞങ്ങളുടെ ആത്മാവു സ്നേഹിക്കുന്നവനായ താങ്കളെ ഞങ്ങൾ അന്വെഷിച്ചു ആലസ്യപ്പെട്ടു, കണ്ടെത്തിയതുമില്ല. ഞങ്ങളിൽനിന്നു അന്യമായിരിക്കുന്നവല്ലൊ എന്നുവിചാരിച്ചു ഉണ്ടായ സങ്കടത്തിനുസാക്ഷി ഞങ്ങളുടെ കണ്ണുനീരുതന്നെ. അതു ഒരു തുള്ളിപോലും നഷ്ടപ്പെടാതെ എല്ലാം ഒരു കാലത്തു ഞങ്ങൾക്കുവേണ്ടി ശബ്ദിക്കാതിരിക്കയില്ലെന്നു ഞങ്ങൾ ഉറപ്പായി വിശ്വസിക്കുന്നു. ആരെല്ലാം നിങ്ങളെ കൈവിട്ടാലും ഞാൻ നിങ്ങളെ കൈവിടുകയില്ലെന്നു കല്പിച്ചു ശാലേമിന്റെ അധിപതിയുടെ പച്ചക്കല്ലുകൾ പതിക്കപ്പെട്ട പൊൻമോതിരങ്ങളോടു കൂടിയ കൈകകൾ ഞങ്ങളെ തഴുകി ആശ്വസിപ്പിക്കയും അനുഗ്രഹിക്കയും ചെയ്യുവരുന്നു. എന്നു തന്നെയുമല്ല ദൈവത്താൽ നൽകപ്പെട്ട സത്യമുള്ള കലാവറകാരന്റെ പതവിയിൽനിന്നപ്പോൾ ഓരോസമയങ്ങളിൽ ശാസനകളാലും ഗുണദോഷങ്ങളാലും ദൈവീകവാഗ്ദത്തങ്ങളാലും ഞങ്ങളെ ആകൎഷിച്ചു താങ്കളുടെ ഇമ്പമേറിയ സ്വരത്തിന്റെ പ്രതിധ്വനി ഞങ്ങളുടെ ദൈവീകമായ എല്ലാ ജീവിതങ്ങളിലും ഞങ്ങളെ ഉണൎത്തുകയും ദുഃഖിപ്പിക്കയും ചെയ്യുന്നു- ഞങ്ങളെക്കുറിച്ചുള്ള സ്നേഹം കൊണ്ടു തുടിക്കുന്നതായ കുടലുകളും നീറുന്നതായ ഹൃദയവും ഞങ്ങളിൽനിന്നു തിരിച്ചുകളവാനുണ്ടായ ആത്മനിൎമ്മലതയെ വഷളാക്കുന്ന നിഷ്പ്രയോജനവാശികളും അക്ഷരസംബന്ധമായ ആലോചനകളും ഉപേക്ഷിച്ചു സ്നേഹംകൊണ്ടു പരവശയായിരിക്കുന്ന ജനിപ്പിച്ചു വളൎത്തിയ മാതാവിന്റെ മടിയിലേക്കും ആട്ടുകളാകുന്ന ഞങ്ങളുടെ യോഗത്തിലേക്കും വന്നുചേരുവാനുള്ള ദിവസം സമീപമാകേണ്ടുന്നതിനു ഞങ്ങളുടെ നിരന്തരമായപ്രാൎത്ഥന ദൈവത്തിന്റെ അനുഗ്രഹമേറിയ ശ്രീഭണ്ഡാരത്തിന്റെ വാതുകൽ മുട്ടികൊണ്ടിരിക്കുന്നു. ആ ദിവസത്തിൽ താങ്കളുടെ വായിൽ നിന്നു പുറപ്പെട്ട ദൈവ വചനമാകുന്ന മധുരമേറിയ പാലിനെ കുടിച്ചതായ ഞങ്ങളുടെ വാകൾ സന്തോഷംകൊണ്ടു ആൎക്കുകയും പാടുകയുംകൂടെചെയ്യും. ആട്ടുകൾ ഇടയനെ ഉപേക്ഷിച്ചുഎന്നല്ല, ഇടയൻ ആട്ടുകളെ ഉപേക്ഷിച്ചു എന്നുള്ളതുകൊണ്ടു അങ്ങെഎഴുത്തിൽ പ്രസ്താവിച്ചതുപൊലെയുള്ള പരിതാപങ്ങൾ ഞങ്ങളുടെ വായിൽ മാത്രമല്ല ഹൃദയങ്ങളിലും തിങ്ങിവിങ്ങുന്നു. സ്നേഹമേറിയ ഈ ആട്ടുകളെ ഉപേക്ഷിപ്പാൻ തോന്നിയതായ ഹൃദയം ആരെകരുതിയൊ അവരെ താങ്കൾ ഇപ്പോൾ ആഗ്രഹിക്കുന്ന സ്ഥലത്തു ഇരുത്തുന്നതിനു ധാരാളം നിവൃത്തിയുണ്ടല്ലൊ. ആയതിനാൽ സത്യത്തെഓൎത്തും മലിനതപെടാത്തവളും താങ്കളെക്കുറിച്ചു കുടലുകൾ അലിയുന്നവളുമായ മാതാവിന്റെ മടിയിലെക്കും ആട്ടുകളുടെ ഇടയിലേക്കും വന്നുചേരണമെന്നു സവിനയം അപേക്ഷിച്ചുകൊള്ളുന്നു മേല്പറഞ്ഞ കാരണങ്ങളാലും ഞങ്ങളുടെ ആത്മീകപിതാവിന്റെ ആജ്ഞകളെ അനുസരിച്ചുനടക്കേണ്ട പ്രത്യേകചുമതലയാലും താങ്കളുടെ അപേക്ഷയെ സാധിപ്പാൻ സൌകൎയ്യമില്ലാതെ തീൎന്നിരിക്കുന്ന വിവരവും തെര്യപ്പെടുത്തികൊള്ളുന്നു.

എന്നു മേല്പറഞ്ഞ കടവിൽ മത്തായി മുതൽപേരു (ഒമ്പതു ഒപ്പുകൾ)

ഇതിന്റെശേഷം വന്നിട്ടുള്ള എഴുത്തും മറുപടിയും പിന്നാലെ.

എന്നു നിലയുള്ളവൻ.

## ഇടവക പത്രികയുടെ നിരണം സൎക്കിട്ട്

നിരണം സുവിശേഷ പരിശീലന സഭയുടെ ഒന്നാം വാൎഷിക യോഗത്തിലെ റിപ്പോൎട്ടിനെ കുറിച്ചു ഏറെക്കുറെ കഴിഞ്ഞ സൎക്കിട്ടിൽ പ്രസ്താവിച്ചതിനെ വായനക്കാർ ഓൎക്കുമെന്നു വിശ്വസിക്കുന്നു എന്റെ രണ്ടാമത്തെ സൎക്കിട്ട് നിരണംവഴി ചെങ്ങന്നൂരെക്കു ആയിരുന്നു ആവഴി കിട്ടിയിട്ടുള്ളതിനെ താഴെ പ്രസ്താപിച്ചുകൊള്ളുന്നു പുതുതായി നിയമിച്ച സിക്രട്ടറിമാരിൽ ഒരാൾ കൊട്ടയത്തെക്കു സ്ഥലം മാറിയതിനാൽ പകരം ടീ- ജി തൊമ്മാ അവൎകളെ നിശ്ചയിച്ചു- ഠരം ആളെ നിശ്ചയിച്ചതുകൊണ്ടു സംഘത്തിനു ഏഴു പണം വീതം നഷ്ടമുള്ളതല്ലാതെ കാൎയ്യങ്ങൾ അയാൾ ശരിയായി ചെയ്യുന്നില്ലന്നാണ് ചീഫ് സിക്രട്ടറിയുടെ ഇപ്പൊഴത്തെ റിപ്പോൎട്ടു- പഴയസ്ഥിതിയിൽ നിന്നും ചിലതിനെല്ലാം കുറെ പരിഷ്കാരം പുതിയ സിക്രട്ടറിയായ പി. കൊച്ചുമ്മൻ അവൎകൾ മുഖാന്തിരം ഉണ്ടായി എന്നുള്ളതിനു സംശയമില്ല. എന്നാൽ അദ്ദേഹം പ്രതിഫലമെന്നും കൂടാതെ ഠരം ജോലി വളരെ ശരിയായും ന്യായമായും ചെയ്തുവരുന്നതിൽ സവിശേഷം സന്തോഷിക്കെണ്ടിയിരിക്കുന്നു സംഘത്തിന്റെ ഒന്നാമത്തെ വാൎഷിക യോഗം കഴിഞ്ഞതിൽ പിന്നിട്ടും അൎദ്ധവാൎഷികമായ ചിങ്ങം ൨൰൨ ന- കക്കം രണ്ടു മൂന്നു സണ്ടെസ്ക്കൂളുകൾ പുതുതായി സ്ഥാപിക്കയും അതിന്റെ നടത്തിപ്പുകാൎക്കു ഉത്സാഹം ജനിക്കുന്നതിനു സംഘത്തിന്റെ ശക്തിക്കനുരൂപമായ വിധത്തിൽ ഗ്രാന്റു കൊടുക്കയും ഇൻസ്പെക്ടറവൎകൾക്കു പ്രമൊഷ്യൻ കൊടുക്കയുംചെയ്തു നിരണം ഇടവകയുടെ കാനീസ്സുകണെക്കെടുത്തു യാക്കൊബായ സുറിയാനിക്കാരുടെ സംഖ്യയും ഭവനത്തിന്റെ തുകയുംഅറിയുന്നതിനു ടി പള്ളിയൊഗത്തിന്റെ സഹായത്തൊടുകൂടി നടത്തുന്നതു കൂടാതെ ടി സംഘത്തിൽനിന്നും ഇരുപതു രൂപാ സമ്മാനം നിശ്ചയിച്ച മതസംഗതിയിൽ നിന്നും ഒരു പരീക്ഷ നടത്തുന്നതിനും നിശ്ചയിച്ചിരിക്കുന്നു.

ഈസംഘക്കാരുടെ ഉത്സാഹം വൎദ്ധിക്കുന്നതിനു ഇവൎക്കുപലവിധത്തിൽ സഹായംചെയ്യും ഇതിന്റെപ്രധാനസഹായകൎത്താവായും ഇരിക്കുന്ന തയ്യിൽചെറിയാൻഅവൎകളെ അത്യന്തംഅഭിനന്ദിക്കുന്നു- നിങ്ങൾക്കു വഴിക്കു പൊകണമെങ്കിലും വടിയെങ്കിലും ഉണ്ടായിരിക്കരുതെന്നുള്ള വേദവാക്യമനുസരിച്ചായിരുന്നു ഇതിന്റെ ആരംഭമെന്നു കണക്കു വായിച്ചപ്പോൾ മനസ്സിലായി- എന്തെന്നാൽ ചുരുങ്ങിയപക്ഷംഒരു പണംവീതമെങ്കിലും ശരിയായി ഗ്രാന്റുകൊടുക്കുന്നതിനുള്ള മാൎഗ്ഗമില്ലാതെ പത്തുപന്ത്രണ്ടു സണ്ടെസ്ക്കൂളുകൾക്കു സാധാരണവിധത്തിൽ ഗ്രാന്റു കൊടുക്കുന്നതിനു നിശ്ചയിച്ച ഇവരുടെ ധൈൎയ്യം വളരെ ശ്ലാഘനീയം തന്നെ- ദൈവസഹായത്താൽ ഇവരുടെ നിശ്ചയാനന്തരം മുതൽപിടിയിൽ സൂക്ഷിക്കുന്നതിനു പണമില്ലങ്കിലും ആവശ്യങ്ങൾക്കു ധാരാളം വന്നുകൊണ്ടുതന്നെ ഇരിക്കുന്നു. ഇപ്പോൾ ധൎമ്മശെഖരം, നിറപറ, തെങ്ങുകെട്ടു മുതലായവ പിരിച്ചാണു ഒരുവിധം ശരിയായി നട

ത്തുന്നതു. ഇതു തന്നെ സംഘത്തിൽ വച്ചു സാദരമെവ ഏറ്റുകൊണ്ടു പോയ പള്ളിക്കാരിൽ ചിലർ ഏറ്റതിൻ പകുതി വീതംപോലും അടച്ചുകൊടുത്തിട്ടില്ലന്നു കേട്ടതിൽ അത്യന്തം വ്യസനിക്കുന്നു. ഇതുപോലെ ചില മഹാന്മാരല്ലെന്നാകിലും എല്ലാത്ത വികാരിത മാർ ഇഗ്നാത്യോസ് ദ്രോസ് നേശെയ്യു ൨൦൦, ൩൦൦ വീതം ഏറ്റെഴുതിച്ചും കൊണ്ടു മൂലയിൽ കണ്ണടച്ചുംകൊണ്ടിരിക്കുന്നതു. നിറപറയർൻ താൻ ഏറ്റതിൽ പകുതികൂടി അധികം (അതായതു ൨൦ പറ) നെല്ലു തല്ലിൽ ചെറിയാൻ അവർകളും പിന്നെ പലർകൂടി ൨൨ പറനെല്ലും ഉൾപ്പടെ ൩൨ പറ നെല്ലും പിരിഞ്ഞതായി സിക്രട്ടരിയുടെ പരസ്യം കണ്ടു. തെങ്ങു ടി. ചെറിയാൻ അവർകൾ കൂടാതെ പലമഹാന്മാരും സമ്മതിച്ചിരുന്നു എങ്കിലും അനുഭവത്തിൽ കിട്ടിയതു ചെറിയാൻ അവർകളുടെതുമാത്രമെ ഉണ്ടായിരുന്നുള്ളു എന്നാണ കണക്കുകേട്ടതു. ഇതുംവെച്ചരെ കഷ്ടംതന്നെ.

ടി. സംഘത്തിന്റെ രണ്ടാം വാർഷിക യോഗത്തിന്റെ റിപ്പോർട്ടു അച്ചടിപ്പിച്ചു പ്രസിദ്ധപ്പെടുത്തുന്നതിനോടുകൂടി അതുവരെ തന്നിട്ടുള്ള മഹാന്മാരുടെ പേരും അവരവർ ഓരൊ ഇനങ്ങളിൽ കൊടുത്തിട്ടുള്ള സംഖ്യയും പ്രസിദ്ധപ്പെടുത്തുന്നതാകുന്നു എന്നു വായിച്ചു റിപ്പോർട്ടിനെ സിക്രട്ടെരി അവസാനിപ്പിച്ചു.

# സൂചനകൾ

## മരണം

നി. വ. ദി. ശ്രീ. ഓർശ്ലേമിന്റെ മാർ ഗ്രീഗോറിയോസ് ഗീവറുഗീസു മെത്രാപ്പോലീത്താ അവർകൾ പോയ കന്നിമാസത്തിൽ കാലം ചെയ്തു എന്നു എഴുത്തു കിട്ടിയിരിക്കുന്നു. ഇദ്ദേഹം ഏഴുപതിനുമേൽ പ്രായമുള്ള ആളായിരുന്നു. നല്ല ദൈവഭക്തനും വിശ്വാസിയും പരമാർത്ഥിയും ആയിരുന്നു. ദീനം തുടങ്ങിയിട്ടു അഞ്ചാറുമാസമായി. ക്രമേണ പലപല വൈദ്യന്മാർ കയ്യൊഴിഞ്ഞശേഷം നല്ല ബോധത്തോടും ഭക്തിയോടും കൂടി അന്ത്യ കൂദാശകൾ കൈക്കൊണ്ടു [illegible] കന്നി ൨൦-ാം നു- വെള്ളിയാഴ്ച ഉച്ചയ്ക്കു കർത്താവിൽ ആത്മാവിനെ ഭരമേല്പിച്ചു. ശവസംസ്കാരത്തിനു സ്ഥലത്തുള്ള സുറിയാനി, യൌനായ, അർമ്മനായ, ഇഗുപ്തായ, റോമ്മാ, മാറൊനായ, കൂശായ, എന്നീ പല ശാഖകളിൽ ചേർന്ന ജനങ്ങളും പട്ടക്കാരും ചില മേല്പട്ടക്കാരും കൂടി ഹാജരുണ്ടായിരുന്നു. ഇദ്ദേഹത്തിനുവേണ്ടിയും സത്യക്രിസ്ത്യാനികൾ പ്രാർത്ഥിക്കണമെന്നു അപേക്ഷിക്കുന്നു.

❖ ❖ ❖

പുതിയ റോമ്മാമെത്രാന്മാർ മൂവരും ഒക്ടോബർ ൨൮-ാം നു- കാണ്ടിയിൽ വച്ചു സ്ഥാനം പ്രാപിക്കയും തൃശിവപേരൂർ, എറണാകുളം എന്നീ ഡിവിഷ്യനിലെ മെത്രാന്മാർ അതാതു ഇടവകകളിൽ വന്നു ചേരുകയും ചങ്ങനാശെരി മെത്രാൻ, തനിക്ക

ണ്ടായ സുഖക്കേടിനു ചികിത്സിക്കാനാണെന്നു തോന്നുന്നു മദ്രാസിലേക്കു പോകയും ചെയ്തിരിക്കുന്നതായി അറിയുന്നു.

❖ ❖ ❖

കൊച്ചീപള്ളികൾക്കു ദ്രവ്യസഹായം—നടമേൽ പള്ളിയിൽനിന്നും ക. ൧. പനയ്ക്കൽ ഈയ്യാക്കു മാത്തു രണ്ടാംപ്രാവശ്യം ക. ൧൨. ടി. അയിപ്പുരുപാത്തപ്പൻ ക. ൩൦ ചെറുവത്തൂർ ഉക്കു ചേറു ക. ൫. കിടങ്ങൻമാത്തു ക. ൫. ഔദാൎയ്യബുദ്ധികളായ പല മഹാന്മാരും ഇനിയും സഹായിക്കുമെന്നു വിശ്വസിക്കുന്നു.

❖ ❖ ❖

സമ്മാനദാനം—മാർ ദീവന്നാസ്യോസ് സിമ്മനാരിയിൽ കഴിഞ്ഞ വൎഷത്തെ പരീക്ഷാ വിജയികളായ വിദ്യാൎത്ഥികൾക്കു സമ്മാനം കൊടുക്കുന്നതിനു നിശ്ചയിച്ചിരിക്കുന്നതു വൃശ്ചികം ൧൭-ാം ൹ തിങ്കളാഴ്ചയാണ. അന്നത്തെ യോഗത്തിൽ അഗ്രാസനാധിപത്യം വഹിക്കുവാൻ വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു ദയവായി സമ്മതിച്ചിരിക്കുന്നതിൽ ഞങ്ങൾ അത്യന്തം സന്തോഷിക്കുന്നു.

❖ ❖ ❖

അപ്പോഴപ്പോഴത്തെ ആദായത്തിന്റെ താരതമ്യം അനുസരിച്ചു കക്ഷിമാററവും വിശ്വാസമാററവും ചെയ്യുന്നയാളെന്നു പ്രസിദ്ധപ്പെട്ട മാവേലിക്കരെയുള്ള ഒരു പട്ടക്കാരൻ ഈ പ്രാവശ്യത്തെ മറിച്ചിലിൽ തന്നോടുകൂടെ ആളുകളേയും ചാടിക്കാമെന്നു കരുതിയതുപോലെ സാധിക്കാഞ്ഞതിനാൽ ഇപ്പോൾ നയോപായം പ്രയോഗിച്ചു ചില എഴുത്തുകുത്തുകൾ തുടങ്ങിയിരിക്കുന്നതായി അറിയുന്നു. അടിസ്ഥാനത്തിന്മേൽ പണിയപ്പെട്ട സഭയിൽ ചേൎന്നവരാകകൊണ്ടു ഇത്തവണ കല്ലേൽ കടിച്ചു പല്ലുകളകയെ ഉള്ളു എന്നു മാവേലിക്കര സത്യസുറിയാനിക്കുഞ്ഞുങ്ങളെക്കുറിച്ചു ഞങ്ങൾക്കു ഉറപ്പുണ്ടു.

❖ ❖ ❖

സുറിയാനി ഭാഷാചരിത്രസംക്ഷേപമെന്ന പുസ്തകത്തെക്കുറിച്ചു ഒരു ഉദ്യോഗസ്ഥൻ ഇപ്രകാരം എഴുതിയിരിക്കുന്നു— "ഈ പുസ്തകത്തിന്റെ എല്ലാ പുറങ്ങളേയും ഞാൻ വളരെ താല്പൎയ്യത്തോടെ വായിച്ചു. ഇതു ഭാഷയുടെ ഒരു ചരിത്രം മാത്രമല്ല, ജാതിയുടെ ചരിത്രം കൂടെയാകുന്നു- മലയാളസുറിയാനിക്കാരുടെ ഇടയിൽ ഇതു ധാരാളം വായിക്കപ്പെടുമെന്നു ഞാൻ വിശ്വസിക്കുന്നു- സുറിയാനിപുസ്തകങ്ങൾ ഇപ്പോഴത്തെക്കാൾ ധാരാളം കിട്ടത്തക്കവണ്ണം ആകുന്നതുവരെ സൎവ്വകലാശാല പരീക്ഷകളുടെ ഉപഭാഷകളിൽ ഒന്നായി അവർ ഇതിനെ സ്വീകരിക്കുമെന്നു നമുക്കു വിചാരിപ്പാൻ പാടില്ല"

❖ ❖ ❖

സമസ്താലോചന—നവീകരണസംഘത്തിന്റെ സമസ്താലോചന ഈയിടെ ഒന്നു കൂടിയത്രെ. മെത്രാസ്ഥാനത്തിൽ ഒരു പിന്തുടൎച്ചക്കാരനെക്കൂടെ നിയമിക്കുന്നതിനുള്ള സ്ഥലവും സമയവും നിശ്ചയിക്കയാണു പ്രധാന ജോലിയായി ചെയ്തതു. സ്ഥാനത്തിനു തെരഞ്ഞെടുത്ത ആൾ ആരാണെന്നു പറയണമെന്നില്ല. അതു തറവാട്ടിൽ അപ്പിപ്പോറാണെന്നു പ്രസിദ്ധമാണല്ലൊ. സമയം മകരമാസമാണത്രെ. പഴയ സിക്രട്ടറിയുമായി ചില തൎക്കങ്ങൾ നടന്നതാണു ആലോചനാസംഘത്തിന്റെ വേറൊരു നടപടി എന്നു കേട്ടു. ഇദ്ദേഹവും മരുമകനും നവീകരണതലവന്റെ യാത്രാഘോഷങ്ങളെ ആക്ഷേപിച്ചു പബ്ലിക്കായി പ്രസംഗങ്ങൾ നടത്തിയതായും അറിയുന്നു. മെത്രാസ്ഥാനം സംബന്ധിച്ചു നടന്ന ആലോചനയിൽ മെല്പട്ടസ്ഥാനത്തിനു തിരഞ്ഞെടുക്കപ്പെട്ട ആളിനെ ആത്മാവു വിളിക്കുന്നതായി മനോബോധം ഉണ്ടോ എന്നു ചോദിച്ചറിയണമെന്നു കൂട്ടത്തിൽ ഒരാൾ നിൎബ്ബന്ധമായി ആവശ്യപ്പെടുകയുണ്ടായി. കള്ളം പറയിക്കണ്ടാ എന്നുള്ള കരുതലിന്മേൽ ആയിരിക്കാം. സംഘം ഈ ആലോചനയെ അത്ര വകവച്ചില്ലെന്നു തോന്നുന്നു.

# വിശേഷവൎത്തമാനങ്ങൾ

കാശിയിൽ ചില ദിക്കിൽ ഈയിടയിൽ ചോരമഴ പെയ്തിട്ടുണ്ടെന്നും ചില മാവുകൾ പൂത്തു കായിക്കുവാൻ തുടങ്ങിയിരിക്കുന്നു എന്നും ഇതെല്ലാം കാലത്തിനനുസരിച്ചല്ലായ്കയാൽ ജനങ്ങൾ അത്ഭുതപ്പെടുന്നു എന്നും ഒരാൾ ഒരു പത്രത്തിൽ എഴുതിയിരിക്കുന്നു.

"കെരള സഞ്ചാരി" പത്രാധിപർ സി. പി. ഗോവിന്ദൻ നായരവർകൾ ഈയ്യിടെ തന്റെ പത്രാധിപത്യം രാജിവെച്ചു പിരിഞ്ഞിരിക്കുന്നതായി അറിയുന്നു.

❖ ❖ ❖

റോമാ ചക്രവർത്തിയായിരുന്ന തിയൊഡൊഷ്യസിന്റെ കാലത്തുണ്ടായതെന്നു ലക്ഷ്യമുള്ള ഒരു സ്വൎണ്ണനാണയം റാന്നി എന്ന സ്ഥലത്തു ഒരു കൃഷിക്കാരനു ഒരു ശ്മശാന ഭൂമിയിൽ കിടന്നു കിട്ടിയിരിക്കുന്നതായി ഒരു ലെഖകൻ മലയാള മനൊരമയിലേക്കു എഴുതിയിരിക്കുന്നു

❖ ❖ ❖

ഭാഷാപോഷിണി—മിക്കവാറും ഇല്ലാതായിപ്പോയ ഈ സഭയെ അതിന്റെ പഴയ സിക്രട്ടെരി വറുഗീസുമാപ്പിള അവർകൾ മുഖാന്തിരം പുനൎജ്ജീവിപ്പിച്ചു വരുന്നു. ഭാഷാപോഷിണി എന്ന മാസികാപത്രം മനോരമയിൽ നിന്നു വീണ്ടും പുറപ്പെടുവിച്ചിരിക്കുന്നതിൽ സന്തോഷിക്കുന്നു.

❖ ❖ ❖

കോഴിക്കോട്ട തളിയിൽ ൨൫ വയസ്സ പ്രായമായ ഒരു ബ്രാഹ്മണസ്ത്രീക്കു ആദ്യഗൎഭം ൧൭ മാസകാലം ചെന്നിട്ടും പ്രസവിക്കാതെ ഈയ്യിടെ മരിച്ചു പോയിരിക്കുന്നു. അസിസ്റ്റണ്ട സൎജ്ജൻ കീറി നോക്കിയതിൽ കുട്ടി സാമാന്യത്തിൽ അധികം വലിപ്പമുള്ളതായും മരിച്ചതായും അരിഞ്ഞ ഇരട്ടത്തലപോലെയുള്ളതായിട്ടുമാണു കണ്ടതു.

❖ ❖ ❖

കൊച്ചിദിവാനായി സ്വീകരിച്ച പി. രാജഗോപാലചാരിയാർ അവർകൾ വരുന്ന മാസത്തിൽ ദിവാൻ പണിയിൽ പ്രവേശിക്കുന്നതാകുന്നു. മിസ്റ്റർ ചാരിയാർ ഗവൎമ്മെണ്ട ഉദ്യോഗത്തിൽ പ്രവേശിച്ചത ൧൮൮൮-ൽ ആണ. അതിനു മുമ്പ ഒന്നരകൊല്ലത്തോളം മദ്രാശിഹൈക്കോർട്ട വക്കീലായിരുന്നിട്ടുണ്ട. ടിയ്യാനെ സിവിൽ സൎവ്വീസ്സിൽ ചേൎത്തത ലോർഡ കൊണ്മാറാ ഗവൎണ്ണരായിരുന്ന കാലത്താണ.

❖ ❖ ❖

ഈ തുലാമാസം ൨൨-ാം നു ചൊവ്വാഴ്ച ഉദയത്തിനു അസാരം മുമ്പു ആകാശത്തിൽ പടിഞ്ഞാറുനിന്നു കിഴക്കോട്ടു ഒരു പൂൎണ്ണചന്ദ്രനോളം വലിപ്പമുള്ള ഒരു ജ്യോതിസ്സു കടന്നുപോയസമയം അസാധാരണമായ ഒരു പ്രകാശം ഉണ്ടായതായും ഇതിനു ഒരു വാലും ഉണ്ടായിരുന്നതായും തെക്കെ ഇൻഡ്യായിൽ മിക്കസ്ഥലത്തും ഇതു കാണപ്പെട്ടിട്ടുള്ളതായും കാണുന്നു.

❖ ❖ ❖

തുൎക്കിസുൽത്താന്റെ നല്ല ഭരണത്തിൻകീഴുള്ള ടാർഡസ് എന്ന സ്ഥലത്തുനിന്നു പോന്ന ഒരാൾ അവിടെ താൻ കണ്ട അവസ്ഥയെ താഴെവരുന്നപ്രകാരം പറഞ്ഞിരിക്കുന്നു. ഒരുസ്ഥലത്തു ൭൦ അൎമ്മീനിയക്കാരെ തലയോട്ടു തലയും കാലോട്ടുകാലും ചേൎത്തു കെട്ടിയിരിക്കുന്നതു ഞാൻ കണ്ടു. ഇവരുടെ ചുറ്റും ഒരു പുരോഹിതൻ കൊറാൻ വായിച്ചുംകൊണ്ടു നടക്കുന്നതും അപ്പോൾ വേറൊരു പുരോഹിതൻ ഒരുകത്തിയുമായി ഓരോരുത്തരുടെ കഴുത്തറക്കുന്നതും കണ്ടു. ഞാൻ ടാർഡസിൽ താമസിച്ച രണ്ടു കൊല്ലത്തിനകം ഒരു ഡിസ്ട്രിക്ടിൽതന്നെ ഇരുപതിനായിരം ആളുകൾ കൊല്ലപ്പെട്ടിട്ടുണ്ടു. ഞാൻ തന്നെ ബ്രിട്ടീഷ് കോൺസലിന്റെ സഹായം കൊണ്ടാണ അവിടെ നിന്നു പോന്നു പിഴച്ചതു. മ. മ.

❖ ❖ ❖

അഞ്ചൽമാസ്റ്ററന്മാരും ശിപായികളും ഗ്രാഹിപ്പാൻ—അഞ്ചൽ ഡിപ്പാൎട്ടുമെണ്ടു പരിഷ്കരിച്ചതിൽപിന്നെ എഴുത്തുകുത്തുകൾ അയക്കുന്നതിൽ വളരെ സൌകൎയ്യം നേരിട്ടിട്ടുണ്ടെന്നു ഞങ്ങളും സമ്മതിക്കുന്നു. എങ്കിലും അഞ്ചൽശിപായിമാർ ഉൾനാട്ടുകളിൽ ശരിയായി തങ്ങളുടെ കൃത്യം ചെയ്യുന്നില്ല. ഉൾനാട്ടുകളിൽ അയക്കപ്പെടുന്ന ഇടവകപത്രികകൾ മേൽവിലാസക്കാൎക്കു കിട്ടുന്നില്ലെന്നു പരാതി വന്നുകൊണ്ടിരിക്കുന്നു. മനോരമ മുതലായ പത്രങ്ങൾ രാജ്യതന്ത്രങ്ങളെക്കുറിച്ചു പ്രതിവാദിക്കുന്നവയാകയാൽ അവയെ ശരിയായി കൊടുക്കാത്തപക്ഷം വല്ലതും പറഞ്ഞുപിടിപ്പിക്കുമെന്നും വിചാരണ ഉണ്ടാകയെക്കുമെന്നും അവൎക്കു സംശയമുള്ളതിനാൽ ആ വക പത്രങ്ങളെ ഒരു വിധം ശരിയായി കൊടുക്കുന്നതെന്നു വരുത്തുന്നുണ്ടു. ഞങ്ങൾ രാജ്യതന്ത്രങ്ങളെ അത്ര പ്രതിവാദിക്കുന്നില്ലെങ്കിലും തടസ്സമൊന്നുമില്ല. ഗവൎമ്മെണ്ടും ഞങ്ങളുടെപത്രം വാങ്ങിക്കയും വായിക്കയും ചെയ്യുന്നുമുണ്ടു. ഏറെ മൂത്താൽ ഞങ്ങളും വല്ലതുമൊക്കെ നോക്കാം.

# പഞ്ചാംഗം

൧൮൯൬- തെശ്രീൻ ഹ്റൊയി (വൃശ്ചികം)

| സുറിയാനി | ഇംഗ്ലീഷ | മലയാളം | ആഴ്ച | വിശേഷ ദിവസങ്ങൾ. |
|---|---|---|---|---|
| ൧ | ൧൩ | ൨൯ | വെ | |
| ൨ | ൧൪ | ൧ | ശ | |
| ൩ | ൧൫ | ൨ | ഞ | ൩-ാംനു- ക്രൂദാശ ഏംത്താ ഞാ- വായന- മക്കൊസ ൮ാം- ൨൭—൩൩ |
| ൪ | ൧൬ | ൩ | തി | |
| ൫ | ൧൭ | ൪ | ചൊ | |
| ൬ | ൧൮ | ൫ | ബു | |
| ൭ | ൧൯ | ൬ | വ്യാ | |
| ൮ | ൨൦ | ൭ | വെ | |
| ൯ | ൨൧ | ൮ | ശ | |
| ൧൦ | ൨൨ | ൯ | ഞ | ൧൦-ാംനു- ഹൂദാസ് ഏംത്താ ഞാ- വായന ലൂക്കൊസ ൧൯ാം- ൪൭ മുതൽ ൨൦-൮-വ- |
| ൧൧ | ൨൩ | ൧൦ | തി | |
| ൧൨ | ൨൪ | ൧൧ | ചൊ | |
| ൧൩ | ൨൫ | ൧൨ | ബു | |
| ൧൪ | ൨൬ | ൧൩ | വ്യാ | |
| ൧൫ | ൨൭ | ൧൪ | വെ | |
| ൧൬ | ൨൮ | ൧൫ | ശ | |
| ൧൭ | ൨൯ | ൧൬ | ഞ | ൧൭-ാംനു- സ്കറിയായുടെ ഞാ- വായന ലൂക്കൊസ ൧ാം- ൪൫—൫൧ |
| ൧൮ | ൩൦ | ൧൭ | തി | |
| ൧൯ | ൧ | ൧൮ | ചൊ | |
| ൨൦ | ൨ | ൧൯ | ബു | |
| ൨൧ | ൩ | ൨൦ | വ്യാ | |
| ൨൨ | ൪ | ൨൧ | വെ | |
| ൨൩ | ൫ | ൨൨ | ശ | |
| ൨൪ | ൬ | ൨൩ | ഞ | ൨൪-ാംനു- സൂബോറൊ- വായന- ലൂക്കൊസ ൧ാം- ൨൬—൩൮ |
| ൨൫ | ൭ | ൨൪ | തി | |
| ൨൬ | ൮ | ൨൫ | ചൊ | |
| ൨൭ | ൯ | ൨൬ | ബു | |
| ൨൮ | ൧൦ | ൨൭ | വ്യാ | |
| ൨൯ | ൧൧ | ൨൮ | വെ | |
| ൩൦ | ൧൨ | ൨൯ | ശ | |

തെശ്രീൻ ഹ്റൊയി — നവംബർ — ഡിസംബർ — വൃശ്ചികം

പത്രികവില വിവരം.

| | ബ്രിട്ടീഷ് രൂപാ | ചക്രം |
|---|---|---|
| ഒരു കൊല്ലത്തേക്കു | ൨ | ൨൮ |
| ഒററപ്രതിക്കു | | ൮ |

പരസ്യക്കൂലി

| | | | |
|---|---|---|---|
| ഒന്നാം പ്രാവശ്യത്തേക്കു | വരി ഒന്നിനു | ൦ | ൩ |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും | ടി | ൦ | ൨൪ |

# NOTICE

പത്രിക സംബന്ധമായ സകല എഴുത്തുകളും ലേഖനങ്ങളും പണവും കോട്ടയത്തു മാർത്തോമ്മാസ് അച്ചുക്കൂട്ടം മാനേജർക്കു മേൽവിലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻകൂറായി വരി അടക്കേണ്ടതാകുന്നു. പത്രവരി അഞ്ചൽ സ്റ്റാമ്പായൊ തപാൽ സ്റ്റാമ്പായൊ അയച്ചാലും മതിയാവും. എന്നാൽ രൂപാ ഒന്നുക്കു ഒരു അണ ഡിസ്കൌണ്ട വക വച്ചു തരേണ്ടതാകുന്നു.

വിഷപ്പട്ടി വിഷത്തിനു ഒരു കൈകണ്ട ഔഷധം.

വിഷപ്പട്ടി കടിച്ചാൽ ഏഴുദിവസത്തിനകം ഒരു ഗുളിക ഇഞ്ചിനീററിൽ സേവിച്ചു മൂന്നു ദിവസത്തെ പത്ഥ്യം എടുത്താൽ വിഷം നീങ്ങുന്നതാകുന്നു. ഗുളിക സേവിക്കേണ്ടും ക്രമവും പത്ഥ്യത്തിൻെറ വിവരവും ഗുളികയോടു കൂടി കിട്ടുന്നതാകുന്നു. ഈ ഗുളികകൾ ഇല്ലാതിരുന്നതിനെ ഇപ്പോൾ സിമ്മനാരിയിൽ വരുത്തിയിട്ടുണ്ടു. ഗുളിക ഒന്നിനു വില ചക്രം ൧- മാത്രം. ആവശ്യമുള്ളവർ വാങ്ങിച്ചുകൊള്ളുവാൻ ഇതിനാൽ തിര്യപ്പെടുത്തുന്നു.

# പരസ്യം

വരിപ്പണം എത്തിച്ചു തരുവാൻ ഞങ്ങളുടെ വായനക്കാരിൽ ചിലർ ചെയ്യുന്ന ഉദാസീനതയെക്കുറിച്ചു പലപ്പൊഴും ഓൎപ്പിച്ചിട്ടുണ്ടല്ലൊ. ഇതുകൊണ്ടു ഇവരിൽ ചിലൎക്കു ഒരു ഇളക്കവും തട്ടുന്നതായി കാണുന്നില്ല. ഞങ്ങൾക്കു ഉപേക്ഷിക്കാവുന്നതല്ല. അച്ചടിക്കാൎക്കു ശമ്പളവും സാമാനങ്ങൾക്കു വിലയും ശരിയായികൊടുത്താണ പത്രിക അച്ചടിച്ചു അയക്കുന്നതു. വീഴ്ചക്കാരായി കാണപ്പെടുന്നവൎക്കു ഇനിമുറപ്രകാരം നോട്ടീസും പിന്നാലെ അവരുടെമേൽ അന്ന്യായവും ഉണ്ടാകുന്നതാണെന്നു ഇതിനാൽ പ്രസിദ്ധപ്പെടുത്തുന്നു. മ. ഇ. പ. മാനെജർ.

MAR THOMAS PRESS,

KOTTAYAM.